

ക്രൈസ്തവ
കാഹളം
മാർച്ച് 2017

# രക്ഷാകരമായ കഷ്ടാനുഭവം

## നിണമണിഞ്ഞവീഥികൾ

**കുരിശിന്റെ വഴി – ധ്യാനം**



കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, ദുഃഖിതരെപ്പോലെയായിരുന്നെങ്കിലും നീ സദാ ആനന്ദിച്ചുകൊണ്ടിരുന്നു; ദരിദ്രയായിരുന്നെങ്കിലും അനേകരെ സമ്പന്നരാക്കുന്നു; ഒന്നുമില്ലാത്തവരെപ്പോലെയായിരുന്നെങ്കിലും നീ എല്ലാം ഉള്ളവളാകുന്നു. എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.




# ക്രൈസ്തവ കാഹളം

**മാർച്ച് 2017**
വാല്യം 78 ലക്കം 3

## ഉള്ളടക്കം




**രക്ഷാധികാരി**
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവ

**സഹരക്ഷാധികാരി**
ബിഷപ്പ് സാമുവൽ മാർ ഐറേനിയോസ്

**പ്രിന്റർ ആന്റ് പബ്ലിഷർ**
റൈറ്റ് റവ. ജെയിംസ് പാറവിള
കോർ എപ്പിസ്കോപ്പാ

**എഡിറ്റർ**
റവ. ഫാ. ഡാനിയേൽ പൂവണ്ണത്തിൽ

**ചീഫ് എഡിറ്റർ**
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943
bovasmathew@gmail.com

**പത്രാധിപ സമിതി**
റവ. ഡോ. ജോൺ കൊച്ചുതുണ്ടിൽ
റവ. ഡോ. ഗീവർഗ്ഗീസ് കുറ്റിയിൽ ഒ.ഐ.സി
റവ. ഡോ. വർഗീസ് നടുതല
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം.
ഡോ. ജിബി ഗീവർഗീസ്
പ്രൊഫ. ജോജു ജോൺ
ജോമി തോമസ്

**സർക്കുലേഷൻ മാനേജർ**
റവ. ഫാ. ജോബിൻ കറുകയിൽ
Mob: 8281459112

**കവർ & ലേഔട്ട്**
Fingraph, Trivandrum 5

**പ്രിന്റിംഗ്**
സെന്റ് മേരീസ് പ്രസ്, പട്ടം

**വിലാസം**
ക്രൈസ്തവ കാഹളം
സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്
പട്ടം, തിരുവനന്തപുരം-4



എഡിറ്റോറിയൽ

# ഇനിയും തീരാത്ത കുരിശിന്റെ വഴികൾ

ജീവിത വഴികൾ പലപ്പോഴും കുരിശിന്റെ വഴികളാണ്. സഹനത്തിന്റെ തീച്ചൂളകളിലൂടെ മനുഷ്യൻ കടന്നു പോകുമ്പോൾ ചിലപ്പോൾ നിരാശരാകും. തോറ്റു പിൻവാങ്ങും. ചിലയിടത്ത് തളർന്നിരുന്നു പോകും. കുരിശുമായി ഇനി പോകേണ്ടതില്ല. ചിലർ വിചാരിക്കും അത് പൂർത്തിയായി എന്ന്. അവസാന സ്ഥലത്ത് എത്തിച്ചേരുന്നതിന് മുൻപ് തന്നെ എല്ലാം പൂർത്തിയായി എന്ന തോന്നൽ. ക്രിസ്തീയ ജീവിതം കുരിശിന്റെ ജീവിതവും അതിന്റെ വഴികളുമാണ്. ക്രിസ്തീയ ജീവിതം നാം തെരഞ്ഞെടുക്കുന്ന ചില ജീവിത വഴികളിലൂടെയാണ് പൂർത്തിയാക്കുന്നത്. കുടുംബ ജീവിതം, വൈദിക ജീവിതം, സന്ന്യാസ ജീവിതം, സമർപ്പിത ജീവിതം, ഇവിടെയെല്ലാം ക്രിസ്തീയ ജീവിതത്തിന്റെ അർത്ഥവത്തായ മുഖങ്ങളാണ് നാം കാണുന്നത്. ഈ ജീവിതത്തിലേക്ക് ആരും കടന്നു വന്നിരിക്കുന്നത് യാദൃശ്ചികമായിട്ടല്ല. പേരു വിളിച്ച് യേശു കുരിശ് തോളിൽ വച്ചു തന്നിരിക്കുന്നതാണ്. കുരിശിനെ പലപ്പോഴും ജീവിതത്തിന്റെ സഹനങ്ങളോടും കഷ്ടപ്പാടുകളോടും മാത്രം നാം താദാത്മ്യം ചെയ്യുന്നു. കുരിശിന്റെ സ്ഥാനം അതിനും എത്രയോ മുകളിലാണ്. കുരിശ് തോളോട് ചേർത്തുവക്കുന്നവർ യേശുവിനെയാണ് ചേർത്തു വക്കുന്നത്. സഹിക്കുവാൻ വേണ്ടി സഹനങ്ങൾ ചിലർ ഏറ്റെടുക്കും. അത് കേവലം വേദനകളോടുള്ള വൈകാരികമായ അഭിനിവേശം മാത്രമാണ്. പക്ഷേ അത് യേശുവിനോട് ചേർന്നു നിന്നാണോ എന്നതാണ് ചോദ്യം. യേശു മരണമല്ല, ജീവനും പുനരുത്ഥാനവുമാണ്. കുരിശിനോട് ചേർന്നു നില്ക്കുന്നതും അതിൽ അന്തർലീനമായിരിക്കുന്നതും, കുരിശുയർത്തുന്ന ചോദ്യങ്ങളുടെ അവസാന ഉത്തരവുമായ ഉയിർപ്പെന്ന മഹാരഹസ്യത്തെ തിരിച്ചറിയാത്തതു കൊണ്ടാണ് നാം കുരിശെടുക്കുവാൻ മടിക്കുന്നത്, കുരിശ് പാതിവഴിയിൽ ഉപേക്ഷിക്കുന്നത്, നമ്മുടെ കുരിശു യാത്രകൾ പാതിവഴിയിൽ പൂർത്തിയാകാതെ നിശ്ചലമാകുന്നത്. ഉയിർപ്പെന്ന മഹാരഹസ്യത്തെ വേണ്ട വിധത്തിൽ തിരിച്ചറിയാതെ പോയതുകൊണ്ടാണ് പത്രോസും മറ്റു ശിഷ്യന്മാരും കുരിശ് ഉപേക്ഷിച്ച് ഓടി പോയത്. എന്നാൽ അതിന്റെ മഹത്വം തിരിച്ചറിഞ്ഞപ്പോൾ സന്തോഷത്തോടെ അതിനെ വരിച്ചു.

കുരിശ് വഴിയിൽ ഉപേക്ഷിക്കുന്ന ഭീരുക്കളെയല്ല കുരിശിന്റെ നാഥന് വേണ്ടത്. ക്ഷമയോടെ , പരാതികളും പരിഭവങ്ങളുമില്ലാതെ അതിനോടു പ്രത്യുത്തരിക്കുന്ന തലമുറയെയാണ് കർത്താവ് അന്വേഷിക്കുന്നത്. കുരിശ് ധൈര്യശാലികളുടെ അടയാളമാണ്. ആയുധങ്ങൾ ആത്മവിശ്വാസം നഷ്ടപ്പെട്ട ഭീരുക്കളുടേതാണ്. സ്വന്തമായി ധൈര്യപൂർവ്വം ജീവിതത്തെ അഭിമുഖീകരിക്കുവാൻ കഴിയാത്തവർ എല്ലാം തകർക്കുന്നു. അനിതീകളോട് അവർ സമരസപ്പെടുന്നു. സമാധാനത്തിന്റെ മാർഗ്ഗം കുരിശാണ്. സ്നേഹത്തിന്റെ, ക്ഷമയുടെ, നീതിയുടെ അടയാളങ്ങളാണ് കുരിശ് ഉയർത്തിപ്പിടിക്കുന്നത്.

**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ, 9447661943
bovasmathew@gmail.com



## പിതൃമൊഴി

# രക്ഷാകരമായ കഷ്ടാനുഭവം

മനുഷ്യവംശത്തോട് ദൈവം കാണിച്ച സ്നേഹം വാക്കുകളിൽ വിവരിക്കുന്നതിന് പരിമിതികളുണ്ട്. "എന്തെന്നാൽ അവനിൽ വിശ്വസിക്കുന്ന ഏവനും നശിച്ചുപോകാതെ നിത്യജീവൻ പ്രാപിക്കുന്നതിന് വേണ്ടി തന്റെ ഏകജാതനെ നൽകാൻ തക്കവിധം ദൈവം ലോകത്തെ അത്രമാത്രം സ്നേഹിച്ചു"(യോഹ 3:16). ഈ സ്നേഹത്തെ നമുക്ക് അളക്കാൻ പ്രയാസമാണ്. കുരിശിന്റെ ഇരു പാർശ്വങ്ങളിലേക്കും ആണികൾ തറയ്ക്കപ്പെടുന്നതിനായി കൈകൾ വിരിച്ചുവക്കുവോളം വിശാലമാണ് ആ സ്നേഹം. ഇത്രത്തോളം ലോകത്തെ സ്നേഹിക്കുവാൻ മനുഷ്യൻ ആരാണ്? പറുദീസായിൽ ആദത്തിന് ലഭിക്കാതെ പോയ ജീവൻ, കാൽവരിയിലെ പരമയാഗം വഴി യേശു ആദാമിന്റെ സന്തതികൾക്ക് നേടിക്കൊടുത്തു. എന്നാൽ ഇന്നും മനുഷ്യകുലം ആകാശത്തിന്റെ കീഴിൽ രക്ഷക്കായി നൽകപ്പെട്ട ഏക നാമം അന്വേഷിക്കാതെ ലോകം വച്ചുനീട്ടുന്ന പ്രലോഭനങ്ങളുടെ നടുവിൽ ജീവിക്കുന്നു. "നാശത്തിലൂടെ ചരിക്കുന്നവർക്ക് കുരിശിന്റെ വചനം ഭോഷത്തമാണ്. രക്ഷയിലൂടെ ചരിക്കുന്ന നമുക്കോ അത് ദൈവത്തിന്റെ ശക്തിയത്രേ" (1 കോറി 1:18). നമുക്കായി ദൈവം ഒരുക്കിയ രക്ഷയുടെ വലിയ പദ്ധതിയുടെ ഭാഗമാണ് യേശുവിന്റെ കഷ്ടാനുഭവവും കുരിശുമരണവും. രക്ഷാകരപദ്ധതി മനുഷ്യനുവേണ്ടി സ്വർഗ്ഗപിതാവ് ആവിഷ്കരിച്ച സ്നേഹത്തിന്റെ പദ്ധതിയാണ്. അത് കർത്താവിന്റെ ബലിയാണ്. ഈ ബലി യാദൃശ്ചികമായി സംഭവിച്ച ഒന്നല്ല. "അവൻ ദൈവത്തിന്റെ വിശുദ്ധ പദ്ധതിയും പൂർവ്വ ജ്ഞാനവും അനുസരിച്ച് നിങ്ങളുടെ കൈകളിൽ ഏല്പിക്കപ്പെട്ടു. അധർമ്മികളുടെ കൈകളാൽ അവനെ നിങ്ങൾ കുരിശിൽ തറച്ചുകൊന്നു" (അ : പ്ര 2:23). എന്നാൽ ഈ പദ്ധതിയോട് കുരിശോളം വിനീതനായി യേശു സഹകരിച്ചത് തന്റെ രക്തത്താൽ മനുഷ്യകുലത്തെ കഴുകി വിശുദ്ധീകരിക്കുന്നതിനാണ്. കുരിശിൽ ഉയർന്നപ്പോൾ കർത്താവ് ലോകത്തെ മുഴുവൻ തന്നിലേക്ക് ആകർഷിച്ചു. പാലസ്തീനായിലും ജറുസലെമിലും സമീപ പ്രദേശങ്ങളിലും നന്മ ചെയ്ത് നീങ്ങിയ കർത്താവ് അനേകരെ തന്നിലേക്ക് ആകർഷിച്ചു. എന്നാൽ കുരിശിൽ ഉയർത്തപ്പെട്ടപ്പോൾ ലോകം മുഴുവനെയും തന്നിലേക്ക് ആകർഷിച്ചു. "ഞാൻ ഭൂമിയിൽ നിന്നും

ഉയർത്തപ്പെട്ടപ്പോൾ എല്ലാ മനുഷ്യരെയും എന്നിലേക്ക് ആകർഷിക്കും" (യോഹ 12:32) എന്ന വചനം അർത്ഥപൂർണ്ണമായി!

ആധുനിക ലോകത്തിൽ അരങ്ങേറുന്ന അനേകം കാര്യങ്ങൾ യേശുവിന്റെ കുരിശുമരണമാണ് നമ്മുടെ മനസ്സിലേക്കു കൊണ്ടുവരുന്നത്. യുദ്ധമുഖത്തും ഭീകരാക്രമണ സംഭവങ്ങളിലും യേശുവിലും അവിടുത്തെ പരിശുദ്ധ സഭയിലും വിശ്വസിക്കുന്നു എന്ന ഒറ്റ കാരണത്താൽ അനേകർ കൂട്ടക്കുരുതിക്ക് വിധേയരായപ്പോൾ കുരിശ് നൽകുന്ന പ്രത്യാശയുടെ വലിപ്പം നാം കണ്ടതാണ്. തീവ്രമായ മത നിരാസത്തിന്റെ പേരിലോ, അന്ധമായ മത തീവ്രവാദത്തിന്റെ പേരിലോ ആണ് ഈ ക്രൂരതകൾ നടക്കുന്നത്. ജീവന്റെയും ശരീരത്തിന്റെയും ആത്മാവിന്റെയും വില മനസ്സിലാക്കാതെ വർദ്ധിച്ച് വരുന്ന ദുഷ്ടത കാരണം മനുഷ്യൻ സൃഷ്ടവസ്തുക്കളിൽ ഏറ്റവും ക്രൂരതയുള്ള ഒന്നായി മാറിയിരിക്കുന്നു. മനുഷ്യന്റെ നിലവിളി മറ്റുള്ളവർ കേൾക്കാതെ പോകുന്നു. എന്നാൽ ഈ നിലവിളിയുടെ നടുവിൽ യേശുവുണ്ട്. ഭാരമേറിയ കുരിശുമായി പലപ്രാവശ്യം നിലത്തുവീണ യേശു രക്തം പുരണ്ട തന്റെ മുഖം ഉയർത്തി നോക്കുന്നു. ചോരച്ചാലുകളിൽ എരിഞ്ഞടങ്ങാൻ വിധിക്കപ്പെട്ട അനേകരുടെ മധ്യത്തിൽ ഭാരമേറിയ കുരിശുമായി കർത്താവുണ്ട്. വേദനിക്കുന്നവരുടെ, കഷ്ടതകൾ അനുഭവിക്കുന്നവരുടെ, രോഗികളുടെ ദൈന്യതയാർന്ന മുഖത്ത് നോക്കുമ്പോൾ യേശുവിനെ നമുക്ക് കാണാൻ കഴിയുന്നില്ലെങ്കിൽ നാം വേദനകളിൽ നിന്നും ഒളിച്ചോടുന്നവരാണ്. യേശുവിന്റെ കുരിശ് ദൈവം നമ്മോട് കാട്ടിയ സ്നേഹത്തിന്റെയും മനുഷ്യൻ ദൈവത്തോട് കാട്ടിയ അനീതിയുടെയും അടയാളമാണ്.

യേശുവിന്റെ കുരിശുമരണം നമുക്ക് പ്രത്യാശ പകരുന്നു. അത് നമ്മെ ചലിപ്പിക്കുന്നു. ആഴ്ചയുടെ ആദ്യ ദിവസം നിരാശയിലും വേദനയിലും ഉറങ്ങിക്കിടന്ന ശിഷ്യസമൂഹം അവന്റെ കല്ലറയിലേക്ക് ഓടിയത് അവൻ മരിച്ചവരിൽ നിന്ന് ഉയർത്തു എന്നറിഞ്ഞുകൊണ്ടാണ്. നമുക്ക് പ്രത്യാശക്ക് വക നൽകുവാൻ യേശുവിനു മാത്രമേ കഴിയൂ. കുരിശിലൂടെ യേശു നേടിയ വിജയം ഇന്ന് ലോകത്ത് കഷ്ടതയും വേദനയും അപമാനവും സഹിക്കുന്നവരുടെ വിജയം കൂടിയാണ്. ആത്യന്തികമായ വിജയം സത്യത്തിന്റേതാണ്, നീതിയുടേതാണ്, ധീരൻമാരുടേതാണ്. കൈകാലുകൾ ബന്ധിച്ച് ഒരാളെ നിസ്സഹായനാക്കി കഴുത്തറുക്കുന്നത് ധീരതയല്ല, ഭീരുത്വമാണ്. അപ്പോഴും മരണത്തെ ശാന്തയോടെ കൈവരിച്ചവരാണ് ധീരൻമാർ. കുരിശ് ധീരൻമാരുടെ അടയാളം കൂടിയാണ്. ധൈര്യമായി നമുക്ക് കുരിശിനെ പിൻചെല്ലാം ഇങ്ങനെ പ്രാർത്ഥിക്കാം : "ഞങ്ങൾക്കതിനാലെ രക്ഷയുണ്ടായി എന്ന സ്ലീബായെ ഞങ്ങൾ കുമ്പിടുന്നു; മിശിഹാ തമ്പുരാനേ, നീ എഴുന്നള്ളി വരുമ്പോൾ, ഞങ്ങളെയും ഓർക്കണമേ എന്ന് കള്ളനോടു കൂടി ഞങ്ങളും ചൊല്ലുന്നു".

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠**കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

കവർ സ്റ്റോറി

# കഴുതപ്പുറത്തെ രാജാവ്





**റവ. ഫാ. ബനഡിക്ട് കൂടത്തുമണ്ണിൽ**
സെന്റ് അലോഷ്യസ് സെമിനാരി
തിരുവനന്തപുരം

### മുഖവുര

കുതിര രക്ഷയ്ക്ക് കാരണമാകുന്നില്ല എന്ന് സങ്കീർത്തകൻ ചൊല്ലിത്തരുന്നുണ്ട് (സങ്കീ. 33:17). സർവ്വ സൈന്യങ്ങളോടും ആഢ്യത്തോടും കുതിരപ്പുറത്ത് വരുന്നവൻ മാത്രമാണ് രാജാവ് എന്ന സാധാരണ മനുഷ്യ ബോദ്ധ്യത്തിന് വിപരീതമായി, കഴുതയുടെ പുറത്ത് വിനീതനായി വരുന്നവനും രാജാവ് തന്നെയാണെന്ന് വെളിച്ചത്തിന്റെ സംലഭ്യതയിൽ വെളിപ്പെടും. അവൻ ഭരിക്കുന്നത് രാജ്യത്തെയല്ല, മനുഷ്യഹൃദയങ്ങളെയാണ് (ഓർമ്മയിൽ തെളിയുന്നത് എന്റെ രാജ്യം ഐഹികമല്ല എന്ന ഗുരുമൊഴിയാണ്). ക്രിസ്തീയ വിപ്ലവത്തിന്റെ നാമ്പുകൾ മുളയ്ക്കുന്നത് വിനീതഭാവങ്ങളിലാണ്. അധികാരത്തിന്റെയോ അടിച്ചമർത്തലിന്റെയോ അല്ല. രക്ഷകൻ കടന്നുവരുന്ന പാതകളിൽ വിരിക്കപ്പെട്ട വസ്ത്രങ്ങൾക്കും




അവനെ എതിരേറ്റ ഒലിവിൻ ചില്ലകൾക്കും, ആർത്തുവിളിച്ച പുരുഷാരങ്ങൾക്കും പറയാനുള്ളതും അതുതന്നെ.

### ക്രിസ്തുവും സോളമനും

നാല് നാളുകൾക്കും അപ്പുറം ശിരസിൽ മുൾമുടി അടിഞ്ഞുകൊണ്ട്, കുരിശിൽ കയറാൻ, ലോകരക്ഷയ്ക്കു വേണ്ടി യഹൂദരുടെ രാജാവായി പരിഹസിക്കപ്പെടാൻ ഒരുങ്ങുന്ന സഞ്ചാരത്തിന്റെ ആദ്യചലനം എന്നോണം ഈശോ കഴുതയുടെ പുറത്ത് വിനയാന്വിതനായ രാജാവായി ജെറുസലേമിലേക്ക് പ്രവേശിക്കുന്നു. പഴയനിയമ പുസ്തക താളുകളിൽ യഹോവയായ ദൈവം നാഥാൻ പ്രവാചകൻ വഴി ദാവീദിനോട് ദൈവാലയം നിർമ്മിക്കാൻ ആവശ്യപ്പെടുന്നുണ്ട്. "അവൻ എനിക്ക് ആലയം പണിയും, അവന്റെ രാജസിംഹാസനം എന്നേക്കും സ്ഥിരപ്പെടുത്തും (2 സാമുവേൽ 7:13) എന്ന വാഗ്ദാനം നിറവേറ്റപ്പെടുന്നത് സോളമനിലാണ് (1 രാജ. 6:14). ദാവീദിനുശേഷം രാജാവാകാൻ നിയോഗം ലഭിക്കുന്ന സോളമൻ ജറുസലേമിലേക്ക് പ്രവേശിക്കുന്നത് കഴുതയുടെ പുറത്താണ് (1 രാജ. 1:33). ഒരു പുതിയ ഭാരണക്രമത്തിന് തുടക്കം കുറിക്കുന്നതിന്റെ സൂചനയായിരുന്നു അത്. സോളമൻ, രാജകീയ പ്രവേശനത്തെ അനുസ്മരിപ്പിക്കും വിധം ആയിരുന്നു യേശുവിന്റെ രാജകീയ പ്രവേശനവും. ഒരു നവയുഗത്തിന്റെ നാന്ദികുറിക്കലായി



രുന്നു യേശുവിന്റെ ജറുസലേം പ്രവേശനവും. 'ദാവീദിന്റെ പുത്രന് ഓശാന' എന്ന ഗീതാലാപനത്തിന്റെ അകമ്പടിയോടെ എതിരേൽക്കപ്പെടുന്ന സോളമൻ യഹോവയായ ദൈവത്തിന് ഒരു ആലയം നിർമ്മിച്ചു എങ്കിൽ അതേ ഗീതാലാപനത്താൽ എതിരേൽക്കപ്പെടുന്ന യേശു തന്റെ പിതാവിന്റെ ആലയത്തെ കവർച്ചക്കാരുടെ കൈയ്യിൽ നിന്ന് മോചിപ്പിച്ച് സകല ജനങ്ങൾക്കുമാള്ള പ്രാർത്ഥനാലയമായി വിശുദ്ധീകരിക്കുന്നു. വി. മത്തായി സുവിശേഷകൻ അത് വ്യക്തമായി ചിത്രീകരിക്കുന്നുണ്ട് (21:12-14).

### സഖറിയാ പ്രവചനം

സോളമന് ശേഷം ഏകദേശം നാല് നൂറ്റാണ്ടുകൾക്കും ഇപ്പുറം സഖറിയാ പ്രവാചകൻ വരാനിരിക്കുന്ന രക്ഷകനെ കുറിച്ചുള്ള സൂചനകൾ നൽകുന്നു. സോളമന്റെ, ഭരണകാലഘട്ടത്തിനുശേഷം (970-931) ഇസ്രായേൽ രണ്ടായി വിഭജിക്കപ്പെടുന്നു. പല വിദേശ ആധിപത്യങ്ങൾക്കും വിധേയരായിരുന്ന അവർ പലപ്പോഴും പ്രവാസങ്ങളിൽ കാലയാപനം നടത്തേണ്ടിവന്നു. അതിനിടയിൽ ജറുസലേം ദൈവാലയം പലതവണ ആക്രമണത്തിന് ഇരയാകുന്നു. തകർക്കപ്പെട്ട ദൈവാലയം പുനരുദ്ധരിക്കാനായി രാജാക്കന്മാരും പ്രവാചകൻമാരും മുന്നിട്ടിറങ്ങുന്നുണ്ട്. ഇപ്രകാരം ദൈവാലയത്തിന്റെ പുനരുദ്ധാരണത്തെക്കുറിച്ചും വരാനിരിക്കുന്ന രക്ഷകനെ കുറിച്ചുമുള്ള സൂചനകൾ പ്രവചനങ്ങളിൽ ദർശിക്കാനാകും. പുരോഹിതൻ കൂടിയായ സഖറിയാ പ്രവാചകൻ വരാനിരിക്കുന്ന രക്ഷകനെ കുറിച്ചുള്ള സൂചനകൾ നൽകുന്നത് ഇപ്രകാരമാണ്. "ഇതാ നിന്റെ രാജാവ് നിന്റെ അടുക്കലേക്ക് വരുന്നു. അവൻ പ്രതാപവാനും വിജയശാലിയുമാണ്. അവൻ വിനയാന്വിതനായി, കഴുതപ്പുറത്ത്, കഴുതക്കുട്ടിയുടെ പുറത്ത്, കയറി വരുന്നു" (9:9). ഈ പ്രവചനം നിവർത്തിയാകാൻ ഏകദേശം അഞ്ഞൂറ് വർഷങ്ങൾ പിന്നെയും കാത്തിരിക്കേണ്ടി വന്നു.

### യഹൂദരുടെ കാത്തിരിപ്പ്

യഹൂദജനം പ്രതീക്ഷിച്ചത് യുദ്ധവീരനും വിപ്ലകാരിയും ഇസ്രായേലിന് സ്വാതന്ത്ര്യം പ്രഖ്യാപിക്കുന്ന ശക്തനുമായ ഒരു മിശിഹായെ ആയിരുന്നു (Political Messiah). അവരുടെ ഈ കാത്തിരിപ്പിന് അർത്ഥമുണ്ട്. കാരണം B.C. 64-ൽ പോംപെയുടെ നേതൃത്വത്തിൽ റോമൻ സൈന്യം ജറുസലേം കീഴടക്കി. ദൈവാലയം തകർത്തു നിഷിദ്ധമായ പന്നിമാംസം തീറ്റിച്ചു, സീസറിനെ ആരാധിക്കാൻ നിർബന്ധിച്ചു. പരിഛേദനത്തെ എതിർക്കുകയും യഹൂദമതത്തെ തകർക്കാൻ ശ്രമിക്കുകയും ചെയ്തു. ഈ സ്ഥിതിക്ക് അല്പം അയവുവന്നത് സമാന്തരരാജാവായ ഹേറോദേസിന്റെ കാലത്താണ്. എങ്കിൽപോലും യഹൂദജനതയ്ക്ക് റോമൻ ഭരണാധികാരികളോടൊത്തു വെറുപ്പിന് അയവു വന്നിട്ടില്ലായിരുന്നു. ഇവരുടെ മധ്യത്തിലേക്കാണ് യേശു കഴുതപ്പുറത്ത് കയറി ആഗതനാകുന്നത്. ഇതു കാണുമ്പോൾ നൂറ്റാണ്ടുകൾക്ക് മുൻപ് സോളമൻ കഴുതപ്പുറത്ത് കയറി ജറുസലേമിലേക്ക് വന്നത് അവരുടെ മനസിൽ തെളിഞ്ഞിട്ടുണ്ടാകണം. അതുകൊണ്ടാണ് ഒലിവിൻ ചില്ലകൾ വീശുകയും, തങ്ങളുടെ വസ്ത്രങ്ങൾ വഴിയിൽ വിരിക്കുകയും ഉച്ചത്തിൽ 'ഹോസാന' പാടുകയും ഒക്കെ ചെയ്തത്. പക്ഷേ, കാൽവരിയെ ലക്ഷ്യമാക്കിയാണ് യേശുവിന്റെ യാത്ര എന്നറിയുമ്പോൾ അവരുടെ പ്രതീക്ഷയ്ക്ക് നിറം മങ്ങുന്നു. കാരണം അവരുടെ പ്രതീക്ഷയ്ക്ക് നിരക്കാത്ത ഒരു യാഥാർത്ഥ്യത്തോട് പൊരുത്തപ്പെടാൻ അവർക്ക് കഴിയുമായിരുന്നില്ല.

### ക്രിസ്തുവിന്റെ രാജത്വം

വേലിക്കെട്ടുകളാൽ അതിർവരമ്പുകൾ തീർക്കപ്പെട്ട നിശ്ചിത ഭൂപ്രദേശത്തിൽ കിരീടവും പട്ടുടയാടകളും ധരിച്ച് അധികാരത്തിന്റെ ചെങ്കോലും പേറുന്ന നിറപ്പകിട്ടാർന്ന ഒരു രാജാവിന്റെ ആകാരഭംഗി ആയിരുന്നില്ല

യേശു എന്ന രാജാവിനുണ്ടായിരുന്നത്. ഉലകം മുഴുവ ന്റേയും ഉടയവൻ ജനനം മുതൽ മരണം വരെ കടം കൊള്ളുന്നവനായി തന്നെ നിലകൊണ്ടു. സത്രത്തിലാ യിരുന്നു ആദ്യശ്വാസമെടുത്തതെങ്കിൽ അവസാനശ്വാസ മെടുത്തത് ആകാശത്തിനും ഭൂമിക്കും മദ്ധ്യേ വിരിച്ച കൈകളിൽ തറയ്ക്കപ്പെട്ട ഇരുമ്പാണികളിൽ തൂങ്ങപ്പെട്ട നിലയിലും ഏതാണ്ട് മൂന്ന് പതിറ്റാണ്ടുകൾ നീളുന്ന രഹ സ്യാത്മക ജീവിതമവസാനിച്ച് തിരശ്ശീല നീക്കി സാധാ രണ മനുഷ്യരോട് സംസാരിക്കുമ്പോഴും അവൻ കടം കൊള്ളുകയായിരുന്നു. ബാലന്റെ കൈയ്യിലെ അഞ്ച് അപ്പവും രണ്ട് മീനും കടമെടുത്താണ് അയ്യായിരങ്ങളുടെ വിശപ്പടക്കിയത്. തന്റെ സദ് വാർത്ത മറ്റുള്ളവരിലെത്തി ക്കാൻ പന്ത്രണ്ടുപേരുടെ ജീവിതവും അവൻ കടം വാങ്ങി. രാജത്വം പൈതൃകമായി ലഭിച്ച അവൻ ശുശ്രൂഷിക്കപ്പെ ടാനല്ല ശുശ്രൂഷിക്കാൻ വെമ്പൽ കൊണ്ടു. അരയിൽ കച്ച മുറുക്കി താലത്തിൽ വെള്ളമെടുത്ത് സ്വശിഷ്യരുടെ പാദ ങ്ങൾക്കുനേരെ നടന്നു നീങ്ങുന്നതും അതിനുവേണ്ടി തന്നെയായിരുന്നു. വെട്ടിപ്പിടിക്കുന്നതിനും കീഴടക്കുന്ന തിനും അധികാരത്തിന്റെ ഉത്തുംഗധരണിയിൽ കയറിപ്പ റ്റുന്നതിനുമായിരുന്നില്ല, മറിച്ച് തോറ്റുകൊടുക്കുന്നതാണ് വിജയിക്കാനുള്ള ഏക വഴി എന്ന് അവൻ ഉറച്ചു വിശ്വ സിച്ചിരുന്നു. പക്ഷേ അതൊരു പിൻമാറ്റമായിരുന്നില്ല, എല്ലാവരെയും നേടാനുള്ള മുന്നേറ്റമായിരുന്നു. അതാ യിരുന്നു അവന്റെ വിപ്ലവം. അക്രമണ മാർഗ്ഗത്തിലൂടെ സാമൂഹിക വിപ്ലവം സാദ്ധ്യമാകുന്ന നേതാവായിരുന്നില്ല ഈശോ. ചില പ്രത്യേക ശാസ്ത്രത്തിൽ വിശ്വസിക്കു ന്നവർ യേശുവിനെ അത്തരത്തിൽ ചിത്രീകരിക്കുവാൻ കിണഞ്ഞു പരിശ്രമിക്കുന്നുണ്ട്. (വോട്ട് ബാങ്ക് ലക്ഷ്യം വച്ചുള്ള പൊളിറ്റിക്സ് മാത്രമാണ് അതെന്ന് ഇപ്പോൾ എല്ലാവരും തിരിച്ചറിയുന്നുണ്ട്). താൻ വിശ്വസിക്കുന്ന പ്രത്യേക ശാസ്ത്രത്തിൽ അർത്ഥം കൽപ്പിക്കാൻ അപര ന്റെ ചങ്ക് പിളർത്തി വിപ്ലവ വീരഗാഥ രചിക്കുകയായിരു ന്നില്ല യേശു, മറിച്ച് തന്നിൽ വിശ്വസിക്കുന്നവർക്കുവേ ണ്ടിയും അനേകർക്കുവേണ്ടിയും പിളർക്കപ്പെടാൻ സ്വന്തം ചങ്ക് വിട്ടുകൊടുത്ത് അവസാന തുള്ളി രക്തം വരെ ഒഴുക്കി ആത്മീയ വിപ്ലവത്തിന്റെ തേരോട്ടത്തിന് പച്ചക്കൊടി കാണി ക്കുകയാണ് ചെയ്തത്.

**അവസാനിക്കുമ്പോൾ.....**

മലങ്കര സുറിയാനി കത്തോലിക്ക സഭയുടെ പെരു ന്നാൾ ക്രമത്തിലെ ഓശാന ശുശ്രൂഷയിൽ കുരുത്തോല വാഴ്ത്തുന്ന ക്രമത്തിലെ രണ്ടാം എക്ബോയിൽ നാം ഇപ്രകാരം പ്രാർത്ഥിക്കുന്നുണ്ട്. "....സൈന്യങ്ങളുടെ കർത്താവായി സകല ജാതികളിലും വാണുകൊണ്ടിരി ക്കുന്ന മിശിഹാ ശത്രുവിന്റെ അഹങ്കാരത്തെ നശിപ്പിക്കു വാൻ കഴുതപ്പുറത്തുകയറി ഇതാ വരുന്നു". ശത്രു എന്നത് പിശുചും അഹങ്കാരമെന്നത് ആത്മാക്കളെ നാശ ത്തിലേക്ക് തള്ളിയിടാനുമുള്ള കുടിലതന്ത്രങ്ങളുമാണ്. ക്രിസ്തുവിന്റെ വിനീത ഭാവത്തിനു മാത്രമേ ശത്രുവിനെ അഹങ്കാരത്തെ തോൽപ്പിക്കാൻ സാധിക്കുകയുള്ളൂ. ക്രിസ്തുവിന്റെ, ഈ ഭാവം ഉൾക്കൊള്ളുമ്പോൾ അവിടെ ക്രിസ്തീയ വിപ്ലവം സാധ്യമാകും. ബിഷപ് ഫുൾട്ടൺ. ജെ. ഷീനിന്റെ ഭാഷയിൽ ക്രിസ്തീയ വിപ്ലവത്തിന്റെ ആദ്യകിരണം എന്നത് മനുഷ്യനുള്ളിൽ തന്നെയുള്ള വിപ്ലവ മാണ്. അത് ഹൃദയങ്ങളെ നിർമ്മലമാക്കുന്നു. അതുവഴി ഒരു തവലോകം പുനർജനിക്കുകയും ചെയ്യും. ഓശാന തിരുനാൾ അതിന്റെ നാന്ദിക്കുറിക്കലാകട്ടെ എന്ന് ആശം സിക്കുന്നു.

ഓശാനതിരുനാളിന്റെ പ്രാർത്ഥനയും മംഗളങ്ങളും!





### കവർ സ്റ്റോറി

# പെസഹ അന്നും ഇന്നും



**റവ. ഫാ. ഡോ. ഫിലിപ്പ് ചെമ്പകശ്ശേരി**
സെന്റ് മേരീസ് മലങ്കര സെമിനാരി
തിരുവനന്തപുരം

ബൈബിളിലെ വളരെ പ്രധാനപ്പെട്ട ആശയങ്ങളിലൊന്നാണ് പെസഹായെന്നത്. ഈ ആശയത്തിന്റെ ചരിത്രത്തിലൂടെയുള്ള പുഷ്പിക്കലാണ് രക്ഷാകര ചരിത്രം. ഇത് എവിടെ തുടങ്ങിയെന്ന് പറയാൻപ്രയാസം. മനുഷ്യചരിത്രത്തിന്റെ തന്നെ ആരംഭത്തിൽ എന്നു പറയുകയാണുചിതം. എവിടെ അവസാനിക്കുന്നുവെന്നതും അജ്ഞാതമാണ്. പ്രത്യാശയുടെ അനന്തമായ അപാരത വരെ അതു ദീർഘിക്കുന്നു. പെസഹായും രക്ഷാകരചരിത്രവും ഒന്നുതന്നെയെന്നു പറഞ്ഞാലും തെറ്റാകുകയില്ല. കാരണം പെസഹായുടെ വിവിധ ഘട്ടങ്ങളായാണ് യഹൂദർ രക്ഷയെ കണ്ടത്. അതുപോലെ തന്നെയാണ് ക്രിസ്തീയസഭയും മനുഷ്യകഥയുടെ ഘട്ടങ്ങളെയും ലക്ഷ്യത്തെയും പരസ്പരം കൂട്ടിയിണക്കി മനസ്സിലാക്കുന്നത്.

**പഴയനിയമത്തിൽ**

യഹൂദജനതയുടെ ചരിത്രത്തിൽ ഒരു സുപ്രധാനമായ പെസഹായുണ്ട്. അത് ഈജിപ്തിൽനിന്നുള്ള അവരുടെ മോചനവുമായി ബന്ധിച്ച് ഒരു ചരിത്രഭാവം നല്കിയിരിക്കുന്നു. അതിൻപ്രകാരം, ഈജിപ്തിൽനിന്ന് അവർ മോചിതരായ സംഭവം പെസഹായാണ് - കടന്നുപോകലാണ്, അടിമത്തത്തിൽനിന്ന് സ്വാതന്ത്ര്യത്തിലേയ്ക്കുള്ള കടന്നുപോകലാണ്. ഈ ചരിത്രപരമായ മാറ്റത്തെ ആരാധനാരൂപത്തിൽ അവർ ആചരിച്ചു, അന്നത്തെ അത്താഴത്തിൽ, അതും പെസഹായെന്ന് അറിയപ്പെടുന്നു.

എന്നാൽ പെസഹായുടെ ആരംഭം എവിടെയാണോ? ആകാൻ സാധ്യതയില്ല. ആ പദത്തിന്റെ അർത്ഥംതന്നെ ഈജിപ്തിൽനിന്നുള്ള കടന്നുപോകലിന് അപ്പുറത്തേയ്ക്കാണ് വിരൽ ചൂണ്ടുന്നത്. പെസഹായെന്ന പദം പാസഹ് എന്ന എബ്രായ ക്രിയയിൽനിന്ന് വന്നതാകാനാണ് സാധ്യത. ആ പദത്തിനു ചാടുക, മുടന്തുക എന്നൊക്കെയാണ് അർത്ഥം. ഈ പദം ആട്ടിടയന്മാരുടെ ഇടയിൽ നിലനിന്നിരുന്ന ഒരു മതപരമായ കർമ്മത്തെ കുറിക്കുന്നു. യഹൂദരുടെ പൂർവ്വികർ ആട്ടിടയന്മാരായിരുന്നല്ലോ. മെസപ്പെട്ടേമിയായിലെ ഊറിൽനിന്ന് തിരിച്ച് ഹാകനിലൂടെ കാനാൻദേശത്ത് എത്തിയ ദേശാടനം തന്നെ അവർ ആട്ടിടയന്മാരായിരുന്നുവെന്ന് സൂചിപ്പിക്കുന്നുണ്ട്. ആട്ടിടയന്മാർക്ക് സ്വന്തമായി വസ്തുവും സ്ഥിരമായ വാസവും ഇല്ലല്ലോ. ആടുകളെ മേയ്ക്കാൻ കൊള്ളാവുന്ന സ്ഥലമെല്ലാം അവർക്ക് വാസയോഗ്യമായ സ്ഥലമാണ്. സ്വന്തമായി കൃഷിയും കൃഷിയിടവും ഇല്ലാത്തതുകൊണ്ട് ഏതെങ്കിലും സ്ഥലംവിട്ടുപോകാനും അവർക്ക് പ്രയാസമില്ലായിരുന്നു. യഹൂദരുടെ പൂർവ്വപിതാവായ അബ്രഹാമിന്റെ സമ്പത്തുക്കളെപ്പറ്റി ബൈബിൾ പറയുന്നത് ഇങ്ങനെയാണ്: "അബ്രാമിനു ധാരാളം കന്നുകാലികളും സ്വർണ്ണവും വെള്ളിയും ഉണ്ടായിരുന്നു" (ഉത്പ. 13:2). ഭൂസ്വത്തിനെപ്പറ്റി ഒന്നും പറയുന്നില്ല. ആട്ടിടയനായതുകൊണ്ട് കാനാൻ ദേശത്ത് എത്തിയശേഷവും അബ്രഹാം എങ്ങും സ്ഥിരമായി താമസിയാതെ നാടുമുഴുവൻ യാത്ര ചെയ്യുകയാണ് (ഉത്പ. 12: 4-9).

ആടുമാടുകൾക്ക് ആവശ്യമുള്ള പുല്ലുള്ള സ്ഥലങ്ങളിൽ കൂടാരമടിച്ചു താമസിക്കുകയും അവിടെ പുല്ലു കുറയുമ്പോൾ അവിടംവിട്ടു മറ്റൊരു സ്ഥലത്തേയ്ക്ക് പോകുകയും ആട്ടിടയന്മാർക്ക് സ്വാഭാവികമാണ്. കാനാൻ ദേശത്തിലൂടെ യാത്ര ചെയ്തു നെഗെ ബിലേയ്ക്ക് തിരിച്ചുവെന്ന് പറയുന്നതിന്റെ (ഉത്പ. 12:9) അർത്ഥമതാണ്. അബ്രഹാം എങ്ങും സ്ഥിരമായി താമസിക്കുന്നില്ല. എങ്ങും സ്വന്തമായി സ്ഥലം സ്വന്ത മാക്കുന്നില്ല. കാനാനിൽ എത്തിയ എബ്രഹാം ആദ്യമായി തനിക്കുവേണ്ടി ഒരു സ്ഥലം സ്വന്തമാക്കുന്നത്. കക്പെലായിലാണ് (ഉത്പ. 23:17), അതും വലിയ വിലകൊടുത്ത് (ഉത്പ. 23:16). അത് കൃഷിഭൂമിയി ല്ലായിരുന്നു, ശ്മശാനഭൂമിയായിരുന്നു. ചുരുക്കത്തിൽ അബ്രഹാം കാനാൻദേശത്തു വരുന്നതിനുമുമ്പും വന്നശേഷവും ഒരു ഇടയനായി ജീവിച്ചു. ഇസഹാക്കി ന്റെയും യാക്കോബിന്റെയും സ്ഥിതിയും വ്യത്യസ്ത മല്ലായിരുന്നു. ഇടയന്മാരായിരുന്നതിനാൽ ഇടയന്മാരുടെ വിശ്വാസങ്ങളും ആചാരങ്ങളും അവർ സ്വായത്ത മാക്കിയിരുന്നുവെന്ന് വ്യക്തമാണല്ലോ. പെസഹാ ആചരണം ഇടയന്മാരുടെ ജീവിതവുമാണ് ബന്ധ പ്പെട്ടിരിക്കുന്നത്. വനത്തിൽ ആടുമാടുകളെ മേയിച്ച് കഴിഞ്ഞശേഷം പുല്ല് ഇല്ലാതാകുമ്പോൾ അവിടെ നിന്ന് പുറപ്പെടുന്ന ഇടയന്മാർ ചെയ്തിരുന്ന ഒരു ആചാര മാണിത്. വനദേവതകളെ പ്രീതിപ്പെടുത്തി തങ്ങൾ



പോകുന്ന സ്ഥലങ്ങളിൽനിന്ന് വനദേവതകളുടെ ഉപദ്രവം അകറ്റാൻവേണ്ടി ചെയ്തിരുന്ന കർമ്മമാണിത്. പിരിഞ്ഞുപോകുന്ന രാത്രിയിൽ മൃഗങ്ങളെ കൊന്ന് വനദേവതകൾക്ക് രക്തം നല്കുകയും അവയെ പ്രസാദിപ്പിക്കാൻ രാത്രിമുഴുവൻ വന്യനൃത്തമാടുകയും ചെയ്തിരുന്നു. ഈ നൃത്തത്തിന്റെ പേരാണ് പെസഹാ യെന്നത്. ഇങ്ങനെ ഇടയ ജീവിതത്തിലാണ് പെസഹാ യുടെ ഉത്പത്തി. ഈജിപ്തിൽ യഹൂദർ അടിമക ളായിരുന്നു, സംസ്കാരത്തിൽ കുറഞ്ഞവരും. എന്നാൽ ഈജ്പ്തിലെ ജനങ്ങൾ സംസ്കാര സമ്പന്നരായിരുന്നു. ഈജിപ്തിൽ യഹൂദർക്ക് തങ്ങളുടെ പാരമ്പര്യത്തിന്റെ ഭാഗമായിരുന്ന പെസഹാ ആചരിക്കാൻ കഴിഞ്ഞിരുന്നില്ല എന്നുവേണം ചിന്തിക്കാൻ. അവർ ആഗ്രഹിച്ച മോചനം വെറും ബാഹ്യവും രാഷ്ട്രീയവും ഭൗതികവു മായിരുന്നില്ല. നൂറ്റാണ്ടുകളായി തങ്ങൾ പാലിച്ചുവന്ന മതപരവും സംസ്ക്കാരികവുമായി പാരമ്പര്യത്തി ലേയ്ക്കുള്ള തിരിച്ചുപോകലായിരുന്നു. അതുകൊണ്ടാ കണം വിമോചനം സിദ്ധിച്ച ആ രാത്രിയിൽ ഗൃഹാതുരതയോടെ അവർ പെസഹാ ആചരിച്ചത്. നൂറ്റാണ്ടുകളായി വനത്തോടും വനദേവതകളോടുമുള്ള യാത്രാമൊഴിയായി ആചരിച്ചുവന്ന കർമ്മത്തിനു അവർ പുതിയ വ്യാഖ്യാനം കൊടുത്തു. അടിമത്തത്തിൽ നിന്നുള്ള മോചനത്തിന്റെ അടയാളവും സ്ഥിരീകരണ വുമെന്ന വ്യാഖ്യാനം.

ആ ആദ്യപെസഹായ്ക്ക് ശേഷം ഈ കർമ്മത്തിന് വീണ്ടും പുതിയ വ്യാഖ്യാനങ്ങൾ ഇസ്രായേലിന്റെ ചരിത്രത്തിലൂടെ കൈവന്നു. അതിലൊരു വ്യാഖ്യാ നമാണ് ജോഷ്വാ 5:10–11 ൽ കാണുന്നത്. ജോഷ്വായുടെ നേതൃത്വത്തിൽ കാനാനിൽ പ്രവേശിച്ച ജനം പെസഹാ ആചരിക്കുന്നു. ഇവിടെ പെസഹായുടെ അർത്ഥം കടന്നുപോകൽ എന്നല്ല ചെന്നെത്തൽ എന്നാണ്. പല കാരണങ്ങളാൽ കരഭൂമിയിലൂടെയുള്ള യാത്ര നീണ്ടു പോയെങ്കിലും അവസാനമായി ലക്ഷ്യത്തിൽ എത്തി യതിന്റെ സന്തോഷമാണ് ഈ പെസഹാ ആചരണത്തിൽ പ്രകടമാകുന്നത്.

പിന്നീട് ന്യായാധിപന്മാരുടെയും രാജാക്കന്മാരുടെയും കാലത്ത് പെസഹാ ആചരണം ഉണ്ടായിരുന്നോ? ഈ കാലഘട്ടത്തിലെ ചരിത്രം അവ്യക്തതയിൽ ആണ്ടുകിട ക്കുന്നു. എങ്കിലും പെസഹാ ആചരണം നിന്നുപോയി എന്നു വിചാരിക്കാൻ മതിയായ തെളിവുകളില്ല. 2 രാജാ. 23:22–ൽ ഇങ്ങനെയൊരു വാക്യമുണ്ട്: "ഇസ്രായേലിൽ ന്യായപാലനം ചെയ്ത ന്യായാധിപന്മാരുടെയോ ഇസ്രായേലിലെയും യൂദായിലെയും രാജാക്കന്മാ രുടെയോ കാലത്ത് പെസഹാ ആചരിച്ചിരുന്നില്ല''. എന്നാൽ ഈ വാക്യം മുഖവിലയ്ക്ക് എടുക്കാൻ കഴിയുമെന്നു തോന്നുന്നില്ല. ജോസിയാ രാജാവ് ഏർപ്പെടുത്തിയ നവീകരണത്തെ ഉയർത്തിക്കാട്ടാൻ ചെയ്യുന്ന പരിശ്രമത്തിന്റെ ഫലമായി അതിനു മുമ്പുള്ള കാലത്തെ നമസ്ക്കരിക്കുന്നതാകാൻ സാധ്യതയുണ്ട്. എങ്കിലും പെസഹായ്ക്ക് ഒരു പുതിയ വ്യാഖ്യാനം സിദ്ധിക്കുന്നു. ഇപ്പോൾ പെസഹാ കഴിഞ്ഞ കാലത്തിന്റെ ഓർമ്മയാണ്. ഈജിപ്തിൽനിന്നുള്ള വിമോചനത്തിന്റെ ഓർമ്മയും മോചിപ്പിച്ച ദൈവത്തിന് അർപ്പിക്കുന്ന കൃതജ്ഞതയും ആ ദൈവത്തോടുള്ള വിശ്വസ്തതയുടെ തീരുമാനവുമായി മാറുന്നു. ജോസിയായ്ക്കു ശേഷം

പെസഹാകുഞ്ഞാടിനെ കൊല്ലുന്നത് ഒരു ബലിയുടെ രൂപവും ഭാവവും സ്വീകരിച്ചു. ഓരോ വീടുകളോടു ചേർന്നു നടന്നിരുന്ന കർമ്മം ജറുസലേം ദേവാലയ ത്തിലേക്കു മാറ്റി. വീടുകളുടെ കട്ടിളപ്പടികളിൽ രക്തം തളിക്കുകയെന്ന ആചാരം ദേവാലയത്തിലെ ബലിപീഠ ത്തിന്റെ കോണുകളിൽ രക്തം തളിക്കുകയെന്ന പുതിയ ആചാരത്തിനു വഴിമാറികൊടുത്തു. ജോസിയായുടെ കാലം മുതൽ എ.ഡി. 70-ൽ നടന്ന ദേവാലയത്തിന്റെ വിഭാഗംവരെ ഏതാണ്ട് ഒരേ തരത്തിലും അർത്ഥത്തി ലുമാണ് പെസഹാ ആചരിക്കപ്പെട്ടിരുന്നതെന്ന് ചിന്തിക്കാൻ ന്യായമുണ്ട്. അത് ഒരു അനുസ്മരണവും ഭാവിയിലേയ്ക്കുള്ള തീരുമാനവുമെന്ന പുതിയ അർത്ഥത്തിൽ ആചരിച്ചുവന്നു.

**പുതിയ നിയമത്തിൽ**

പുതിയ നിയമത്തിൽ പെസഹായുടെ അർത്ഥമെ ന്തെന്ന് വ്യക്തമല്ല. എങ്കിലും ഒന്നു വ്യക്തമാണ്. അത് യേശുവിന്റെ ജീവിതാന്ത്യത്തോടു ബന്ധപ്പെട്ടിരിക്കുന്നു. എല്ലാ സുവിശേഷങ്ങളിലും യേശു ശിഷ്യന്മാരോടൊപ്പം ആചരിക്കുന്ന ഏറ്റവും അവസാനത്തെ കർമ്മമാണ്. മരണത്തിന് തൊട്ടുമുൻപുള്ള പെസഹാ ആചരണം. അതിനാൽ അത് അന്ത്യഅത്താഴം എന്ന് ക്രൈസ്തവ പാരമ്പര്യത്തിൽ അറിയപ്പെടുന്നു. യേശുവിന്റെ ഈ ലോക ജീവിതത്തിന്റെ അന്ത്യവും പെസഹാ ആചരണവും തമ്മിൽ യോജിപ്പിക്കുന്നതിൽ യോഹന്നാ നാണ് മറ്റു സുവിശേഷകന്മാരെക്കാൾ മുന്നിൽ നില്ക്കുന്നത്. അദ്ദേഹത്തിന്റെ വാക്കുകൾ ഇങ്ങനെ യാണ്:

ഈ ലോകം വിട്ട് പിതാവിന്റെ സന്നിധിയിലേയ്ക്കു പോകാനുള്ള സമയമായി എന്ന് പെസഹാത്തിരുനാളിനു മുമ്പ് യേശു അറിഞ്ഞു. ലോകത്തിൽ തനിക്കു സ്വന്ത മായുള്ളവരെ അവൻ സ്നേഹിച്ചു; അവസാനം വരെ സ്നേഹിച്ചു... പിതാവു സകലതും തന്റെ കരങ്ങളിൽ ഏല്പിച്ചിരിക്കുന്നുവെന്നും താൻ ദൈവത്തിൽനിന്നു വരുകയും ദൈവത്തിലേയ്ക്കു പോകുകയും ചെയ്യുന്നു വെന്നും യേശു അറിഞ്ഞു (യോഹ. 13:1-3).

പെസഹായെപ്പറ്റിയുള്ള പുതിയനിയമ വ്യാഖ്യാന മാണ് ഇവിടെയുള്ളത്. ഇവിടെ രണ്ടു പ്രധാന ആശയങ്ങളാണ് സുവിശേഷകൻ പഠിപ്പിക്കാനാഗ്രഹി ക്കുന്നത്. ഒന്നാമതായി പെസഹായ്ക്ക് ഒരു പുതിയ വ്യാഖ്യാനം നല്കുന്നു. പൂർവ്വചരിത്രത്തിലൂടെയും യഹൂദരുടെ അടിമത്തത്തിൽനിന്നുള്ള മോചനത്തിലൂടെ സിദ്ധിച്ച അർത്ഥമെല്ലാം യേശുവിന്റെ ജീവിതത്തിൽ പൂർത്തീകരണത്തിലെത്തുന്നു. പിതാവിന്റെ സന്നിധിയി ലേയ്ക്കുള്ള കടന്നുപോകലിന്റെ ആരാധനാപരമായ കർമ്മമാണ് പുതിയ നിയമത്തിലെ പെസഹാ. ചരിത്രത്തിന്റെ പ്രധാന ഘട്ടങ്ങളിൽ പെസഹായ്ക്കു ലഭിച്ച അർത്ഥപാരമ്പര്യങ്ങൾ യേശുവിന്റെ കടന്നു പോകലിൽ പൂർത്തിയാകുന്നു. യേശുവിന്റെ കടന്നു പോകലിന്റെ മുൻകുറിയെന്നും സാദൃശ്യമെന്നുമുള്ള അർത്ഥമോ അവയ്ക്കെല്ലാമുള്ളൂ. യേശുവിന്റെ കടന്നുപോകലാണ് പെസഹാചരിത്രത്തിന്റെ പൂർത്തീ



കരണം. യേശുവിന്റെ കടന്നുപോകൽ തന്നെയും ഒരു തിരിച്ചുപോകലാണ്, പിതാവിന്റെ സന്നിധിയിൽനിന്നു വന്നവൻ പിതാവിന്റെ സന്നിധിയിലേയ്ക്കു തന്നെ തിരിയെപോകുന്നു. എങ്ങനെയാണ് പിതാവിന്റെ സന്നിധിയിലേയ്ക്കുപോകുന്നത്.

അതാണ് ഈ വാക്യങ്ങളുടെ രണ്ടാമത്തെ അർത്ഥം. തനിക്കുള്ളവരെ അവസാനംവരെ സ്നേഹിച്ചിട്ട് എന്താണിതിന്റെ അർത്ഥം? ഇവിടെയും ഒരു വ്യാഖ്യാനമാണുള്ളത്. യേശുവിന്റെ ജീവിതത്തെ മുഴുവൻ സ്നേഹിക്കുകയെന്ന ക്രിയയിൽ ഒതുക്കാമെന്നാണ് സുവിശേഷകൻ പറയുന്നത്. യേശു സംസാരിച്ചതും പ്രവർത്തിച്ചതും പരിഹാസമേറ്റതും കുരിശിൽ പീഡയനുഭവിച്ചതും മരിച്ചതുമുൾപ്പെടെയുള്ള എല്ലാ ക്രിയകളും ഒരേ ഒരു ക്രിയയുടെ വിവിധ രൂപങ്ങൾ മാത്രമായിരുന്നുവെന്നർത്ഥം. ഇതിന്റെ സൂചന 1:18-ൽ യോഹന്നാൻ നല്കിയിട്ടുണ്ട്. യഥാർത്ഥത്തിൽ 1:18 ഉം 13:1-ഉം തമ്മിൽ ചേർത്ത് ഒരു ഏകകം രൂപപ്പെടു ത്തിയിരിക്കുകയാണ്. ആരാണ് യേശുവെന്നാണ് 1:18-ൽ പറയുന്നത്. പിതാവിന്റെ മാറിൽ ചാരി കിടന്ന് പിതാവിന്റെ സ്നേഹം നേരിട്ട് അനുഭവിച്ചറിഞ്ഞവനാണ് യേശു. ആ അനുഭവം ജനങ്ങൾക്കു പകർന്നുകൊടുത്തു വെന്നും 1:18-ൽ പറയുന്നുണ്ട്. ഈ വാക്യത്തിന്റെ വിശദീകരണമാണ് സുവിശേഷം മുഴുവൻ. എങ്ങനെ യേശു പിതാവിൽ നിന്ന് അനുഭവിച്ചറിഞ്ഞ സ്നേഹം ജനങ്ങൾക്കു പകർന്നുകൊടുത്തുവെന്ന വിശദീകരണ മാണ് സുവിശേഷത്തിലുടനീളം വിവരിച്ചിരിക്കുന്നത്. ആ വിവരണങ്ങളുടെ ഉപസംഹാരമാണ് 13:1- അവിടുന്നു അവസാനംവരെ തനിക്കുള്ളവരെ സ്നേഹിക്കു കയായിരുന്നു.

ഉപസംഹാരം:- പെസഹായെന്നാൽ യേശുവിന്റെ സ്നേഹത്തിന്റെ പങ്കുവയ്ക്കലാണ്. യേശു സ്നേഹിച്ചു കടന്നുപോയി. യേശുവിൽനിന്ന് ലഭിച്ച സ്നേഹം സഭയ്ക്കു കൈമുതലായി ലഭിച്ചിരിക്കുന്നു. സ്നേഹം പങ്കുവയ്ക്കുന്നതുവഴി സഭ പെസഹാ ആചരിക്കുന്നു. കർമ്മപ്രധാനമായ പെസഹാ ആചരണത്തിൽനിന്ന് ഭാവപ്രധാനമായ പെസഹായിലേയ്ക്ക് ചരിത്രം വഴിമാറുന്നു. അതാണ് പെസഹായുടെ ആത്യന്തിക വ്യാഖ്യാനം.

കവർ സ്റ്റോറി



# ചില ഉയിർപ്പുവിചാരങ്ങൾ



**റവ. ഫാ. ഡോ. കുര്യൻ വാലുപറമ്പിൽ**

**ആമുഖം**

ഈ ലേഖനത്തിന്റെ വിചാരവിഷയം 'സ്ലീബായാരാധന'യുടെ *(സെഗ്ദ്തൊ ദ് സ്ലീബൊ)* വെള്ളിയാഴ്ച (ദുഃഖവെള്ളിയാഴ്ച) കബറടക്കപ്പെട്ടിരുന്ന മാർ സ്ലീബായുമായി ക്യംതായുടെ രാത്രി നമസ്കാരത്തിനിടയിലും വിശുദ്ധ കുർബാനയ്ക്കു മുമ്പുമായി നടത്തുന്ന ഉയിർപ്പുശുശ്രൂഷയുടെ പ്രദക്ഷിണപാദങ്ങൾ മാത്രമാണ്.

സുറിയാനിശുശ്രൂഷക്രമമനുസരിച്ച്, ഉയിർപ്പുശുശ്രൂഷക്രമം 'സ്ലീബായുടെ ഘോഷയാത്രയുടെ / പ്രദക്ഷിണത്തിന്റെ ക്രമം ' *(സൂയോഹൊ ദ് സ്ലീബൊ)* അത്രേ. ഈ പ്രദക്ഷിണത്തിന്റെ അന്തസത്ത ഇതാണ്: വധിക്കപ്പെട്ടു മരിച്ചടക്കപ്പെട്ട മിശിഹാകർത്താവ് ശത്രുവായ മരണത്തെയും കൂട്ടാളികളെയും പറ്റെ പരാജയപ്പെടുത്തി ഉഥിതനായി പ്രത്യക്ഷനാകുന്നു. കർത്താവിന്റെ വിജയവും പ്രത്യക്ഷീകരണവും മാമോദീസായിലെ ഉടമ്പടിയോടു വിശ്വസ്തരായിരിക്കുന്നവർക്ക് ആനന്ദത്തിന്റെ അവസരമാകുന്നു. ഈ പ്രത്യക്ഷീകരണം ആരാധകസംഘത്തിനു പൊതുവെയും ആരാധകസംഘത്തിലെ ഓരോരുത്തർക്കും അനുഭവസ്ഥമാകുന്നതിലും അതനുസരിച്ചു പ്രവർത്തിക്കുന്നതിലുമാണ് ഉയിർപ്പുശുശ്രൂഷയുടെ ഫലസമൃദ്ധി.

ശുശ്രൂഷയുടെ പേരും അനുഷ്ഠാനക്രമവും അറിയിക്കുന്നത്

അനുഷ്ഠാനക്രമമനുസരിച്ച് സ്ലീബായുടെ ഘോഷയാത്രയ്ക്ക് / പ്രദക്ഷിണത്തിന് രണ്ടു പാദങ്ങളുണ്ട്. ആദ്യത്തേതിൽ മദ്ബഹായിൽ 'ഉയിർപ്പിക്കൽ – പ്രഖ്യാപനശുശ്രൂഷ 'കൾ. ഇതിൽ, ഉയിർപ്പിക്കപ്പെട്ടവനായ കർത്താവ് ആരാധകസംഘത്തിന് ആദ്യമായി പ്രത്യക്ഷപ്പെടുന്നു. അവർ അവന്റെ ഉയിർപ്പിലുള്ള തങ്ങളുടെ വിശ്വാസം ഏറ്റുപറയുന്നു. തുടർന്ന് പ്രാർഥനമേശയുടെ പടിഞ്ഞാറുവശത്തുനിന്നുള്ള പ്രാർഥനകൾക്കുശേഷം പള്ളിയുടെ പുറത്തു നടത്തുന്ന പ്രദക്ഷിണമാണ് സ്ലീബായുടെ ഘോഷയാത്രയുടെ രണ്ടാം പാദം.

സ്ലീബായുടെ ഘോഷയാത്രയുടെ ഒന്നാം പാദം: 'ഉയിർപ്പിക്കൽ – പ്രഖ്യാപനശുശ്രൂഷ 'കൾ ശത്രുക്കളുടെമേൽ ദൈവത്തിന്റെ സമ്പൂർണ വിജയം

ഉയിർപ്പുതിരുനാളിലെ ഏറ്റവും പ്രതീക്ഷാനിർഭവും ആവേശഭരിതവും ആനന്ദദായകവുമായ ശുശ്രൂഷകളാണ് 'ഉയിർപ്പിക്കൽ – പ്രഖ്യാപനശുശ്രൂഷ 'കൾ. രാത്രിനമസ്കാരം മൂന്നാം കൗമായിലെ 'മാലാഖാസ്തുതി'ക്കു ("ഹാലേലുയ്യാ, ഹാലേ...") മുമ്പായി, വിരിയിട്ടു മറച്ചിരുന്ന മദ്ബഹായിൽ കർമി പ്രവേശിച്ച് തിരുവസ്ത്രങ്ങളണിഞ്ഞ്, 'സ്ലീബായാരാധന'യുടെ വെള്ളിയാഴ്ച കബറടക്കപ്പെട്ടിരുന്ന മാർ സ്ലീബായെ യഥാവിധി 'കബറിൽ'നിന്ന് എടുത്ത്, ചുവന്ന ഊറാറയും ശോശപ്പയും അണിയിച്ച്, മദ്ബഹായിൽ, ചുവന്ന ചിത്തോലയിട്ട മ്നോർത്തൊയിൽ (ഗോല്ഗോഥായിൽ) വയ്ക്കുന്നു. ശുശ്രൂഷകർ സ്ലീബായുടെ ഇരുവശങ്ങളിലും മർബഹാസകളും കത്തിച്ച തിരികളും വയ്ക്കുന്നു.

കർമി സ്ലീബായുടെ പടിഞ്ഞാറുവശത്തുനിന്ന് 'രഹ

സ്യശുശ്രൂഷ' നടത്തുന്നു. കബറിൽനിന്ന് ഉയിർപ്പിക്കപ്പെട്ട സ്ലീബായെ മദ്ബഹായിൽ മ്നോർത്തോയിൽ (ഗോല്ഗോഥായിൽ) ഉയർത്തുന്നതിൽ ഗോല്ഗോഥായിലെ യേശുവിന്റെ ഉയർത്തലിന്റെ അന്തസത്തയുടെ സമ്പന്നത അന്തർഭവിച്ചിട്ടുണ്ട്. പെസഹാത്തിരുനാളിനോടനുബന്ധിച്ച് യേശു പറഞ്ഞിട്ടുണ്ടല്ലോ, "ഞാൻ ഭൂമിയിൽനിന്ന് ഉയർത്തപ്പെടുമ്പോൾ എല്ലാ മനുഷ്യരെയും എന്നിലേക്ക് ആകർഷിക്കും" എന്ന് (യോഹ 12,20-36). ഗോല്ഗോഥായിലെ യേശുവിന്റെ ഉയർത്തലിൽ അവന്റെ മരണം മാത്രമല്ല, മൃതരിൽനിന്നുള്ള ഉയിർപ്പും സ്വർഗത്തിലേക്കുള്ള ഉയർത്തലും (സ്വർഗാരോഹണവും) ഉണ്ട്. ഇവയെല്ലാം ഉള്ളടങ്ങിയിട്ടുള്ളതാണ് പിതാവിന്റെ നാമത്തെ മഹത്വപ്പെടുത്താൻവേണ്ടിയുള്ള യേശുവിന്റെ മഹത്വീകരണം (യോഹ 12,27-36).

മദ്ബഹായിൽ മ്നോർത്തോയിൽ ഉയർത്തപ്പെട്ട സ്ലീബായുടെ മുമ്പിലെ രഹസ്യശുശ്രൂഷ ആരംഭിക്കുന്നത് "ദൈവമുയിർക്കുമവനുടെ വൈരികൾ ചിതറിപ്പോം ..."(സുറിയാനി മൂലമനുസരിച്ച്) എന്നാരംഭിക്കുന്ന, നാലു പാദങ്ങളുള്ള, കുക്കിലിയോൻ പാടി ധൂപാർപ്പണം നടത്തിക്കൊണ്ടാണ്. ദൈവവും കർത്താവുമായ യേശു ഉയിർപ്പാൽ തന്റെ ശത്രുക്കളുടെമേൽ നേടിയ വിജയത്തിന്റെ ഉദ്ഘോഷണമത്രേ കുക്കിലിയോൻ. "ദൈവമുയിർക്കുമവനുടെ വൈരികൾ ചിതറിപ്പോം ..." എന്ന ഒന്നാം പാദം സംഖ്യ10,35പ്ശീത്തായെ അനുസ്മരിപ്പിക്കുന്നതാണ്. ഉഥിതസ്ലീബാ ദൈവജനത്തിനു ശത്രുക്കളുടെമേൽ സമ്പൂർണവിജയം നേടിത്തരുന്ന വാഗദാന പെട്ടകമാകുന്നു എന്ന് അടയാളപ്പെടുത്തുന്നു. "പകയാളർ പുകപോൽ മാഞ്ഞിടുമേ ഹാ ... ഹാ ... നീചന്മാർ നാശം പൂകും കർത്തൃസമക്ഷം" എന്ന രണ്ടാം പാദംസങ്കീർത്തനം 37,20 പ്ശീത്താ അധികരിച്ചുള്ളതാണ്. ഈ സങ്കീർത്തനത്തിൽ ഉടമ്പടിത്താത്പര്യം മുന്തിനില്ക്കുന്നു. യേശുവിന്റെ ഉയിർപ്പും ഉയിർപ്പുശുശ്രൂഷയും മാമോദീസായിലെ ഉടമ്പടിയോടു വിശ്വസ്തരല്ലാത്തവർക്ക് ആനന്ദത്തിന്റെ അവസരമല്ല; മറിച്ച്, ന്യായവിധിയുടെയും ദണ്ഡനത്തിന്റെയുമത്രേ. മാമോദീസായിലെ ഉടമ്പടിപ്രവേശനം യേശുവിന്റെ ഉഥാനത്തിലെ വിജയത്തിലേക്കും ആനന്ദത്തിലേക്കുമുള്ളതുമാകുന്നു എന്നും, ഉടമ്പടിയോട് അവിശ്വസ്തരാകുന്നവർക്ക് ഉയിർപ്പുശുശ്രൂഷ ന്യായവിധിയുടെയും ദണ്ഡനത്തിന്റെയുമാകുന്നു എന്നും, ഉയിർപ്പുശുശ്രൂഷയ്ക്കുമുമ്പ് മാമോദീസാ നടത്തിയിരുന്ന ആദിമസഭാക്രമത്തിന്റെ പശ്ചാത്തലത്തിൽ സൂചിതമാകുന്നു.

കുക്കിലിയോന്റെ മൂന്നും നാലും പാദങ്ങൾ യേശു തന്റെയും തന്റെ ജനത്തിന്റെയും ശത്രുക്കൾക്കെതിരേ പ്രയോഗിച്ച അപ്രധിരോധ്യമായ ശക്തിയുടെയും, അവരുടെമേൽ അവൻ നേടിയ വിജയത്തിന്റെയും അവരുടെ സമ്പൂർണ പരാജയത്തിന്റെയും ഉദ്ഘോഷണമാണ്. "നിദ്രിതനെപ്പോൽ കർത്താവെഴുന്നേറ്റു ഹാ...ഉ...ഹാ... വീഞ്ഞിൻ മത്തു പിടിച്ചൊരു വീരനെയുംപോൽ" എന്നു മൂന്നാം പാദവും, "വൈരികളെ പിന്നോട്ടടിച്ചോടിച്ചു ഹാ ...ഹാ... ഉലകിതിലവരെ നിന്ദാപാത്രവുമാക്കി" എന്ന നാലാം പാദവും (അവസാനത്തെ രണ്ടു വാക്കുകളൊഴികെ) സങ്കീ 78,65-66 പ്ശീത്തായുടെ വാക്കുകൾ കൊരുത്തുള്ളതാണ്. ഇസ്രായേലിന്റെ കർത്താവ് ഫിലിസ്ത്യർക്കെതിരേ ഉണർന്നെഴുന്നേറ്റതിന്റെയും അവർക്കെതിരെ തന്റെ അജയ്യശക്തി പ്രയോഗിച്ചതിന്റെയും (1 സാമു 5,6-12) അനുരണനങ്ങളുണ്ട് സങ്കീ 78,65-66ൽ. മിശിഹാ നശിപ്പിച്ചതും നശിപ്പിക്കേണ്ടതുമായ അവസാന ശത്രു മരണമാണെന്ന ആദിക്രൈസ്തവബോധം 1 കോറി 15,25-26ൽ പൗലോസ്പ്പോസ്തോലൻ സാക്ഷ്യപ്പെടുത്തിയിട്ടുണ്ടല്ലോ. സ്വന്തം ആത്മാവിനെ മരിപ്പിച്ചിട്ട്, അതേ, സ്വർഗരാജ്യം (ദൈവത്തെ) നഷ്ടപ്പെടുത്തിയിട്ട്, ലോകം മുഴുവൻ നേടിയാലും ഒന്നുമേ നേടുന്നില്ലെന്ന ക്രൈസ്തവബോധജ്ഞാനത്തിന്റെ ദൈവികശക്തിയാൽ ഉണർന്നെഴുന്നേല്ക്കുന്നവർക്ക് ആനന്ദിക്കാനും അപരരെ ആനന്ദിപ്പിക്കാനുമുള്ള പെരുന്നാളാണ് ഉയിർപ്പുപെരുന്നാൾ. ക്രൈസ്തവാനന്ദത്തിന്റെ പെരുന്നാൾ!



യേശു തന്റെ ശത്രുക്കളുടെമേൽ സമ്പൂർണ വിജയം നേടിയത് അതിഘോരമായ ഏറ്റുമുട്ടലിനു ശേഷമത്രേ. ഈ വസ്തുത മദ്ബഹായിൽ മ്നോർത്തോയിൽ ഉയർത്തപ്പെട്ട സ്ലീബായുടെ മുമ്പിലെ രഹസ്യശുശ്രൂഷയിലെ പ്രുമിയോൻ-സെദറായ്ക്കു ശേഷമുള്ള കൂക്കോയോൻഗീതത്തിൽ, മൂന്നാം ഏശായയുടെ (ഏശ 63,1-6) വാക്കുകളാസ്പദമാക്കി, ആലപിക്കുന്നുണ്ട്. "വീരൻ ശക്തിയാൽ കല്ലറയിൽനിന്ന് എഴുന്നേറ്റു. പ്രവാചകൻ അദ്ഭുതപരതന്ത്രനായി ചെന്നു ചോദിച്ചു: നാഥാ, നിന്റെ അങ്കി ചുവന്നും പാർശ്വം മുറിവേറ്റും




കരം തുളഞ്ഞും കാണുന്നതെന്തേ? നാഥൻ മറുപടി പറഞ്ഞു: മൃതരുടെ ലോകത്ത് ഞാൻ മുന്തിരിച്ചക്ക് ആട്ടി; ഒറ്റയ്ക്ക് ആപത്തിനെ നേരിട്ടു. അങ്ങനെ ഞാൻ രക്തത്തിലാണ്ടു." യേശു ഒറ്റയ്ക്കു മുന്തിരിച്ചക്ക് ആട്ടിയിറക്കിയ മുന്തിരിനീരിന്റെയും (യേശു സ്വയം ഏറ്റെടുത്ത സഹനത്തിന്റെയും), ശത്രുക്കളെ ഒറ്റയ്ക്കു നേരിട്ടതിന്റെയും ഫലമായി പാർശ്വത്തിൽനിന്ന് ഒഴുകിയ രക്തത്തിന്റെ നിറമാണ് അങ്കികളുടേതെന്നു സാരം. (ഉയിർപ്പിക്കപ്പെട്ട സ്ലീബായും സ്ലീബാ പ്രതിഷ്ഠിക്കുന്ന മ്നോർത്തൊയും ചുവന്ന അങ്കികൾ അണിയിക്കുന്നതിന്റെ പ്രത്യേക പ്രതീകാത്മകധ്വനി ശ്രദ്ധിക്കാം). പിതാവിനോടുള്ള വിശ്വസ്തത, മരണത്തോടും അവന്റെ ഏജന്റന്മാരോടുമുള്ള ഏറ്റുമുട്ടൽ (ദൈവജനത്തെ ജീവന്റെ സ്രോതസ്സിനോടും നാഥനോടുമുള്ള ബന്ധത്തിൽനിന്ന് അകറ്റുകയോ വേർപെടുത്തുകയോ ചെയ്യുന്ന ആധിപത്യശക്തികളോടുള്ള ഏറ്റുമുട്ടൽ) എന്നിവയിൽ വിജയം വരിച്ച യേശുവിന്റെ രക്തസാക്ഷിത്വത്തിന്റെ അടയാളമാണ് ചെമന്ന അങ്കി.

സ്ലീബായുടെ ഘോഷയാത്രയുടെ ഒന്നാം പാദം പൂർത്തിയാകുന്നത് കർമി യഥാവിധി സ്ലീബാ ഇരുകരങ്ങളുംകൊണ്ട് ഉയർത്തിപ്പിടിച്ച് മദ്ബഹായിൽ പടിഞ്ഞാറോട്ടു തിരിഞ്ഞ് ആരാധകസംഘത്തോട് മിശിഹായുടെ ഉയിർപ്പുസംഭവത്തിന്റെയും വൈരികളുടെമേലുള്ള വിജയത്തിന്റെയും സാഘോഷപ്രഖ്യാപനം നടത്തുകയും, ആരാധകസംഘം പ്രഖ്യാപിതസത്യത്തിലുള്ള തങ്ങളുടെ വിശ്വാസം ഏറ്റുപറയുകയും ചെയ്യുന്നതോടെയാണ്. ഈ വിശ്വാസപ്രഖ്യാനത്തിന്റെ ക്രിയാത്മകപ്രയോഗത്തിന് സ്ലീബായുടെ ഘോഷയാത്രയുടെ രണ്ടാം പാദത്തിൽ ഊന്നലും വ്യക്തതയും നല്കപ്പെട്ടിരിക്കുന്നു.

ദൈവപിതാവിന്റെ ഹിതമനുവർത്തിക്കാതെ, മരണത്തിന്റെ ആധിപത്യശക്തികളോടു കൂട്ടുചേർന്നുകൊണ്ട്, നമ്മുടെയും സഹോദരങ്ങളുടെയും പരിസ്ഥിതിയുൾപ്പടെ പ്രപഞ്ചത്തിലെ ചരാചരങ്ങളുടെയും മരണത്തിനു വീഥിയൊരുക്കുന്ന നമുക്ക് ജീവന്റെ ഉയിർപ്പിന്റെ പെരുന്നാൾ യഥാർഹവും ആത്മാർഥവുമായി ആഘോഷിക്കാനാകുമോ? ഈ ഖണ്ഡികയുടെ ആരംഭത്തിൽ ഏശ 63,1–6 ആധാരമാക്കിയുള്ള ഡയലോഗ് – പ്രവാചകനും കർത്താവുമായുള്ളത് – നമുക്ക് സഭയായും വ്യക്തിപരമായും സ്വന്തമാക്കാനാകുമോ? സഹനമിശിഹായെ അനുകരിച്ച് മുന്തിരിക്കുലയാകാനും മുന്തിരിച്ചക്ക് തന്നത്താൻ ആട്ടാനും; വിശ്വാസവൈരികളിൽനിന്നുള്ള ആപത്തിനെ ഒറ്റയ്ക്കു നേരിട്ടു രക്തസാക്ഷിയാ/കളാകാനും?

സ്ലീബായുടെ ഘോഷയാത്രയുടെ രണ്ടാം പാദം

ഈ ശുശ്രൂഷ, മുൻഖണ്ഡികകളിൽ നാം എത്തിച്ചേരുകയും അഭിമുഖീകരിക്കുകയും ചെയ്ത വിചാരങ്ങൾ ഉയർത്തിയ ചോദ്യങ്ങൾക്ക് വ്യക്തമായ ഉത്തരം നമുക്ക് ഉഥിതനിൽനിന്നുതന്നെ ലഭ്യമാക്കുന്നതത്രേ. യോഹ 20,1–18 അധികരിച്ചുള്ള "ഓ! മറിയാമേ ഞാൻ ..." എന്നാരംഭിക്കുന്ന പ്രദക്ഷിണഗാനത്തിന്റെ ആഭിമുഖ്യം മാത്രം നമുക്കു സ്വന്തമായാൽ മതി. ഈ ഘോഷയാത്രയത്രയും ഉഥിതൻ നാമോരോരുത്തരെയും പേരുചൊല്ലി വിളിക്കുന്നതും, "ഞാൻ ആകുന്നു" എന്ന് ഉഥിതൻ മറിയമിനോടു പറയുന്നവയും, "നീ ചെയ്യുക/പറയുക" എന്ന് അവളോട് ഉഥിതൻ പറയുന്നതും നാമോരുത്തരും ആവേശത്തോടും ആന്ദത്തോടും ശ്രദ്ധിക്കുകയും അനുവർത്തിക്കുകയും ചെയ്യുക. അവൻ ആശംസിക്കുന്നതും അവനായിരിക്കന്നതുമായ സമാധാനവും നമുക്കു സംലഭ്യമാകും. ഉയിർപ്പുപ്രകാശത്തിന്റെ ഉണർന്നെഴുന്നേറ്റ വാഹകരാകുക. നമ്മുടെ ഉയിർപ്പുപെരുന്നാളെന്നാൽ കതിനായും പടക്കവും മെഴുകുതിരിയും മാത്രമാകാതിരിക്കട്ടെ! ഉയിർപ്പിന്റെ ഉഥിതാശംസകൾ!



ഒരു ദിവസം ദിവ്യകാരുണ്യ സന്നിധിയിലായിരിക്കുമ്പോൾ ദിവ്യകാരുണ്യ ഈശോയോടു ഞാൻ ചോദിച്ചു ദൈവമേ, നിന്നിലേക്ക് ഇനി എത്ര ദൂരം?

അവിടുന്ന് പറഞ്ഞു സ്നേഹത്തിന്റെ ദൂരം.....

ഞാൻ ചോദിച്ചു അത് എന്ത് ദൂരമാണ്?

ദിവ്യകാരുണ്യനാഥൻ എന്നോട് പറഞ്ഞു: അത് കുരിശിന്റെ വഴി ദൂരമാണ്.

ഈശോ പറഞ്ഞു ഒന്നാം സ്ഥലത്ത് നീ എന്നെപോലെ എല്ലാവർക്കും നന്മ ചെയ്ത ശേഷം എല്ലാ ആരോപണങ്ങളും നിശബ്ദനായി ഏറ്റു വാങ്ങുമ്പോൾ നീ എന്നെ പോലെ നിന്റെ യാത്ര തുടങ്ങുന്നു.

രണ്ടാം സ്ഥലത്ത് നീ കുരിശുകൾ സന്തോഷത്തോടെ സ്വീകരിക്കുമ്പോൾ ഒരു ചുവടു മുന്നോട്ടു വെച്ച് കഴിഞ്ഞു.

മൂന്നാം സ്ഥലത്ത് നീ കുരിശിന്റെ ഭാരത്താൽ നിസഹായനായി വീഴുമ്പോൾ ആരോടും പരാതി ഇല്ലാതെ വീണിടത്ത് നിന്നും കുരിശുമായ് എഴുന്നേൽക്കുമ്പോൾ സ്നേഹത്തിന്റെ ബാലപാഠങ്ങൾ നീ പഠിച്ചു കഴിഞ്ഞു.

സ്നേഹത്തിന്റെ വഴിയുടെ നാലാം സ്ഥലത്ത് വെച്ച് ഞാൻ നിനക്ക് അമ്മയെ കൂട്ടിനായ് നൽകും. അമ്മ നിന്നെ തുടർന്ന് സഹായിക്കും.

അഞ്ചാം സ്ഥലമാകുമ്പോൾ അമ്മയുടെ മധ്യസ്ഥതയാൽ നിന്നെ സഹായിക്കുവാൻ ശിമയോനായ് ഞാൻ ആരെയെങ്കിലും അയക്കും. അമ്മ വന്നതുകൊണ്ട് ഇനി നിനക്ക് സഹായം വേണ്ട വേളകളിലെല്ലാം അത് ലഭിക്കും.

വേറോനിക്കയെപ്പോലെ നിന്റെ വേദനയ്ക്ക് ആശ്വാസം പകരുവാൻ ഞാൻ നിന്റെ പക്കലേക്ക് വ്യക്തികളെ അയക്കും.

ഏഴാം സ്ഥലത്ത് നീ വീഴുമ്പോൾ നിനക്ക് ഒരിക്കലും നിരാശ തോന്നുകയില്ല. കുരിശു വഹിക്കുന്നതിന്റെ ആന്തരികാനന്ദം നീ അനുഭവിക്കും. നീ വേഗം എഴുന്നേൽക്കും.

അപ്പോൾ നീ കുരിശു വഹിക്കുകയാണെങ്കിൽ മറ്റുള്ളവരെ ആശ്വസിപ്പിക്കുവാൻ സാധിക്കും. ഞാൻ ഓർസലേം സ്ത്രീകളെ ആശ്വസിപ്പിച്ചതുപോലെ.

ഒൻപതാം സ്ഥലമാകുമ്പോൾ നീ തളർന്നു വീഴും. എല്ലാം അവസാനിച്ചു എന്ന് നീ ഓർക്കും. അവസാനിച്ചിട്ടില്ല. കൈപ്പുനീരിന്റെ മട്ടു കുടിക്കുവാൻ പോവുകയാണ്.

പത്താം സ്ഥലത്ത് നീ ഏറ്റവും ശൂന്യാവസ്ഥയിലേക്ക് നയിക്കപ്പെടുന്നു. വസ്ത്രങ്ങൾ ഉരിഞ്ഞെടുക്കപ്പെട്ടപ്പോൾ ഞാൻ അനുഭവിച്ച വേദനപോലെ നീ എല്ലാവരുടേയും മുന്നിൽ ഒന്നുമല്ലാതെ നിൽക്കുന്ന നിമിഷം. അവിടെ നിന്ന് നീ കുരിശിലേക്കു കയറുകയാണ്.

നീ ആർക്ക് നന്മ ചെയ്യുവാൻ ആഗ്രഹിച്ചുവോ അവരെല്ലാം ചേർന്ന് നിന്നെ കുരിശിൽ തറക്കുന്നു. നിന്റെ ദൗത്യം പൂർത്തിയാവുകയാണ്.

നീ ആ കുരിശിൽ ഉയർത്തപ്പെടുമ്പോൾ കുരിശിൽ നിന്ന് താഴേക്ക് നോക്കുമ്പോൾ നീ ആർക്ക് വേണ്ടി ജീവിതം ഏൽപ്പിച്ചു കൊടുത്തുവോ അവരുടെ മുഖങ്ങൾ ക്രൂരമായ രീതിയിൽ കാണും. സ്നേഹത്തിന്റെ ഒറ്റപ്പെട്ട മുഖങ്ങൾ മാത്രം. അപ്പോഴും നീ പറയണം. പിതാവേ ഇവരോട് ക്ഷമിക്കേണമേ ഇവർ ചെയ്യുന്നത് എന്തെന്ന് ഇവർ അറിയുന്നില്ല.

ഇവിടെ സ്നേഹത്തിന്റെ വഴി പൂർത്തിയാകുന്നു.

നിന്റെ ശല്യം അവസാനിച്ചു എന്ന് കരുതി അവർ കുഴിച്ചു മൂടും. എന്നാൽ മൂന്നാം ദിവസം നിന്റെ സത്യം ഉയിർത്തെഴുന്നേൽക്കും. പിന്നെ മരണമില്ല. നീ നിന്റെ ദൈവത്തിന്റെതായിരിക്കും.

**വി. മരിയ ഫൗസ്റ്റിന കൊവാൾസ്ക**






## ആമുഖം

# കുരിശുമരപ്പൂക്കൾ

**റവ. ഫാ. ഡാനിയേൽ പൂവണ്ണത്തിൽ**
വികാരി, പറണ്ടോട്

ഒരു അത്താഴ മേശയിലാണ് അത് ആരംഭിച്ചത്. പതിമൂന്ന് ചെറുപ്പക്കാർ ഒരു സന്ധ്യാനേരത്ത് ഒരു വിരുന്നുമേശക്കു ചുറ്റുമിരുന്നു. ഒരു വാക്കുപോലും ഉരിയാടാനാവാത്തവിധം അവരുടെ ഹൃദയങ്ങൾ ദുഃഖപൂരിതമായിരുന്നു. മുനിഞ്ഞു കത്തിയ മൺവിളക്കുകളെ പരിഹസിച്ച് വാതിൽപ്പടികൾക്കു വെളിയിൽ ഇരുട്ട് പതുങ്ങിക്കിടന്നു. മേശപ്പുറത്തെ തളികയിൽ അപ്പവും വീഞ്ഞും. നിശബ്ദതയെ ഭേദിച്ച് അതിലൊരാളുടെ ശബ്ദമുയർന്നു. ഇതെന്റെ ശരീരം, ഇതെന്റെ രക്തം. ആ രാത്രിയിലാണ് ഗെദ്സമനിയിൽ കണ്ണീരു പെയ്തത്. ആ കണ്ണീരിന്റെ ആഴമറിയാതെ അവന്റെ ചങ്ങാതിമാർ ചാഞ്ഞുറങ്ങിയത്. അവരിലൊരാൾ അവനെ ചുംബിച്ചൊറ്റിക്കൊടുത്തത്. പിന്നെ ഓരോരുത്തരായി, അവനെ വിട്ട് ഓടിയകന്നത്.

പീലാത്തോസിന്റെ പ്രത്തോറിയത്തിലെ ചാട്ടവാറടികൾ. കൽത്തൂണിന്റെ മറവിൽ നിന്ന് ഒന്നും കാണാനാവാതെ മുഖംപൊത്തിക്കരഞ്ഞ ഒരമ്മ. പീഡാനുഭവത്തിന്റെ ഗാഗുൽത്താവഴികൾ. ഒടുവിൽ തലക്കുമീതെ കത്തിയ ദുഃഖവെള്ളി. അവന്റെ കരചരണങ്ങളെ ചേർത്തു ബന്ധിച്ച കാരിരുമ്പാണികൾ.

എല്ലാം വെറുതെ ഒന്നോർത്തെടുക്കുക. "അവന് ക്ഷതമേൽക്കണമെന്നത് കർത്താവിന്റെ ഹിതമായിരുന്നു. അവിടുന്നാണവനെ ക്ലേശങ്ങൾക്കു വിട്ടുകൊടുത്ത്", എന്ന ഏശയ്യായുടെ പ്രവചനം വായിച്ചു നടുങ്ങുക (അധ്യായം 53). പിന്നെയാ സ്നേഹത്തെ ഓർത്തു മിഴിപൂട്ടുക. വീണ്ടും വീണ്ടും ആ മഹാസ്നേഹത്തെ ഞാൻ ഒറ്റുകൊടുക്കുന്നല്ലോ എന്നോർത്തു വാവിട്ടു കരയുക.

അന്നും ഇന്നും ശാപത്തിന്റെ കരിനിഴൽ കണ്ണീരനുഭവങ്ങൾക്ക് മീതെ വീണുകിടപ്പുണ്ട്. ജീവിതത്തിലൊരാൾ നേരിടേണ്ടി വരുന്ന എല്ലാ വിപരീതാനുഭവങ്ങളെയും ദൈവകോപത്തിന്റെയും ദൈവശാപത്തിന്റെയും അനന്തരഫലമായി ചിത്രീകരിക്കുന്ന ചിന്താധാരക്ക് മാനവരാശിയോളം തന്നെ പഴക്കമുണ്ട്. അത്തരമൊരു സഹനദർശനത്തിന്റെ അനുരണനങ്ങൾ ബൈബിൾ കാലത്തു നിന്നും

വായിച്ചെടുക്കാനാവും. ക്രിസ്തുവിന്റെ കാലത്തിലും ആ ചിന്തയുണ്ടായിരുന്നു എന്ന് "ഈ മനുഷ്യൻ അന്ധനായിത്തീർന്നത് ആരുടെ പാപം നിമിത്തം'', എന്ന യേശുവിനോടുള്ള ഫരിസേയരുടെ ചോദ്യം വ്യക്തമാക്കുന്നു. അങ്ങനെയാണവർ കുഷ്ഠരോഗികളെ നഗരകവാടങ്ങൾക്ക് വെളിയിലാക്കി വാതിലടച്ചത്. രോഗികളും പാവപ്പെട്ടവരും സന്താനലബ്ധിയില്ലാത്തവരും സങ്കടമഴകളിൽ നനഞ്ഞുനിന്നവരുമൊക്കെ ദൈവഹൃദയത്തിൽ നിന്ന് വെളിയിലാക്കപ്പെട്ടവരാണെന്ന് ഉറക്കെ ചിന്തിച്ചത്. ദൈവത്തിന്റെ മക്കളെ രണ്ട് ഗണമായി -അനുഗ്രഹീതരെന്നും ശപിക്കപ്പെട്ടവരെന്നും- ധ്രുവീകരിച്ച ഒരു ദർശനബോധത്തിന്റെ മണ്ണിലേക്കാണ് ക്രിസ്തു ഒരു ശിശുവായി തന്റെ കുഞ്ഞിപ്പാദം വച്ചിറങ്ങിയത്.

സഹനങ്ങളെ ദൈവശിക്ഷയായി ചിത്രീകരിച്ച അവബോധത്തിന്റെ ആ കുന്നിൽ ക്രിസ്തുവിന്റെ കഴുമരം – കുരിശ്– നാട്ടപ്പെട്ടു. നെടുകെയും കുറുകെയും ചേർത്ത് കെട്ടപ്പെട്ട ആ മരക്കഷണങ്ങൾ ഒരു വൈരുദ്ധ്യത്തിന്റെ അടയാളമായിരുന്നു. നിവർന്നു വളരാൻ ആഗ്രഹിച്ച ഒരാളുടെ ചങ്കുമുറിച്ച് കുറുകെ കടന്നുപോയ അതിന്റെ ലംബമാനം. പരമമായ നിസ്സഹായതയുടെ അടയാളം. ഗതികേടിന്റെ പരകോടിയിൽ ഇരുകരങ്ങളും വിരിച്ചു കരയുന്നവന്റെ നിഴലിന് കുരിശിന്റെ ഛായയാണല്ലോ! മാത്രവുമല്ല മാനവദുഃഖത്തിന്റെ മുഴുവൻ അടയാളപ്പെടുത്തലായി മാറിയ ആ മരക്കുരിശ് ദൈവവും മനുഷ്യനും കൈവിട്ടതിന്റെ അടയാളവുമായി. സ്വന്തം ജനത അവനെ മരണത്തിനേൽപ്പിച്ചുകൊടുത്തു. വിജാതീയർ അവനെ കുരിശിലേറ്റി. അപ്പാ നീ പോലും എന്നെ കൈവിട്ടതെന്തേ എന്ന് ദിഗന്തങ്ങളെ നടുക്കി ആ മുപ്പത്തിമൂന്നുകാരൻ അലറിക്കരഞ്ഞു. മനുഷ്യപുത്രന് തലചായ്ക്കാൻ മണ്ണിലിടമില്ല എന്ന് അരുളിയവന്റെ വചനം അക്ഷരാർത്ഥത്തിലാണ് നിറവേറിയത്. മണ്ണിലുമല്ല, ആകാശത്തിലുമല്ല, ആകാശത്തിനും ഭൂമിക്കും മധ്യേ, അവൻ സ്വന്തം തോളിൽ തലചായ്ച്ചുമരിച്ചു.

അങ്ങനെ കുരിശ് രക്ഷാകരമായി. മാനവകുലത്തിന്റെ മുഴുവൻ സങ്കടങ്ങളും ആശീർവദിക്കപ്പെട്ടു. മുറിവുകളെ തിരുമുറിവുകളാക്കാമെന്ന് ലോകം ഗാഗുൽത്തായിൽ നിന്നു പഠിച്ചു. മറ്റുള്ളവർക്കുവേണ്ടി സ്വയം മുറിയുന്നതും സഹിക്കുന്നതുമാണ് സ്നേഹത്തിന്റെ ഉദാത്തമായ തലമെന്ന് അവൻ മനുഷ്യന്റെ ചങ്കിലെഴുതി കടന്നുപോയി.

ഇത്തവണ ശിമയോനെ ധ്യാനിക്കണം. കിറേനക്കാരനായ ശിമയോൻ. അയാൾ കറുത്തവർഗക്കാരനായിരുന്നെന്നും അടിമയായിരുന്നെന്നുമാണ് വായനകൾ. അയാളെയാണവർ കുരിശു ചുമക്കാൻ നിർബന്ധിച്ചത്. അതിന്റെ സാമൂഹ്യപശ്ചാത്തലം കൂടി ഓർമ്മിക്കണം. കുരിശിൽ തറച്ചുള്ള വധം ഏറ്റവും ഹീനനായ കുറ്റവാളിക്കുള്ള ശിക്ഷാവിധിയായിരുന്നു. ആ കുറ്റവാളിയുടെ കഴുമരം ചുമക്കാൻ ആരും തയാറാവാത്തവിധം അത്രമേൽ നിന്ദ്യമായ കുറ്റകൃത്യം. അതുകൊണ്ടാണീ വഴിപോക്കനെ, ഈ പരദേശിയെ അവർ നിർബന്ധിക്കുന്നത്. ആ നിർബന്ധം അയാളെ കുരിശിന്റെ അറ്റം പിടിപ്പിച്ചു.

ഇനി മർക്കോസ് 15:21 വായിക്കുക: "അലക്സാണ്ടറിന്റെയും റൂഫസിന്റെയും പിതാവായ കിറേനാക്കാരൻ ശിമയോൻ നാട്ടിൻപുറത്ത് നിന്ന് വന്ന് അതിലെ കടന്നുപോവുകയായിരുന്നു. യേശുവിന്റെ കുരിശു ചുമക്കാൻ അവർ അവനെ നിർബന്ധിച്ചു". മർക്കോസ് സുവിശേഷമെഴുതുന്നത് എ.ഡി. 65-നും 70-നുമിടയ്ക്ക് റോമിൽ വച്ച്. യേശുവിന്റെ കുരിശുമരണം ഏതാണ്ട് എ.ഡി. 30-ൽ നിന്ന് കണക്കിട്ടാൽ നാൽപ്പതു വർഷത്തിനിടയിൽ, റോമാ സഭയിലെ ആളുകൾക്ക് പേരുപറഞ്ഞാൽ മനസിലാവുന്ന തരത്തിൽ, ശിമയോന്റെ മക്കളായ അലക്സാണ്ടറും റൂഫസും പ്രശസ്തരായി എന്ന് ചുരുക്കം. മക്കളുടെ പേര് പറഞ്ഞാൽ വായിക്കുന്നവന് കൂടുതൽ മനസിലാവും എന്നതുകൊണ്ടാണ് അലക്സാണ്ടറിന്റെയും റൂഫസിന്റെയും പിതാവ് എന്ന് പറഞ്ഞ് ശിമയോനെ പരിചയപ്പെടുത്തിയത്. ചുരുക്കത്തിൽ അപ്പൻ കുരിശിന്റെ അറ്റം പിടിച്ച ഏക കാരണം കൊണ്ട് മക്കൾ സഭയിൽ പേരെടുത്തവിധം വിശുദ്ധരായി, അതിനെക്കാളധികം അവർ തിരുവെഴുത്തുകളുടെയും നിത്യതയുടെയും ഭാഗമായി. റോമാ ലേഖനത്തിൽ വി. പൗലോസ് 16-ാം അധ്യായത്തിൽ റോമ്മാ സഭയിലെ പ്രമുഖരുടെ പേര് പറഞ്ഞ് അഭിവാദനം ചെയ്യുമ്പോൾ 13-ാം വാക്യത്തിൽ നാം ഇങ്ങനെ വായിക്കുന്നു – "റൂഫസിനും അവന്റെ അമ്മക്കും വന്ദനം പറയുവിൻ. അവൾ എന്റെയും അമ്മയാണ്''. അപ്പനായ ശിമയോൻ കുരിശുമരണത്തിന്റെ ചുവടൊന്നു താങ്ങിയപ്പോൾ അയാളുടെ ഭാര്യ, മക്കൾ ഇവർ റോമ്മാ സഭയിലെ അനുഗ്രഹീത നാമങ്ങളായി. ക്രിസ്തുവിന്റെ കുരിശോട് ചേർന്ന് നിന്നവരും കുരിശിന്റെ പാർശ്വം താങ്ങിയവരും തിരുവെഴുത്തുകളുടെ ഭാഗമായി. അവരുടെ തലമുറകൾ അനുഗ്രഹീതരായി.

രക്ഷാകരമായ ഈ കുരിശുയാത്രയുടെ പതിനാല് വികാരനിർഭരമായ മുഹൂർത്തങ്ങൾ. അവയിൽ തള്ളിപ്പറയലുണ്ട്, ഒറ്റിക്കൊടുപ്പുണ്ട്, നിലവിളികളും വിലാപങ്ങളുണ്ട്, നിശബ്ദസഹനങ്ങളുണ്ട്, ഒരമ്മയുടെ കണ്ണീർ, മകന്റെ ചോര, സ്നേഹിതരുടെ നെടുവീർപ്പ്, ശരീരത്തിന്റെ മുറിവ്, മനസിന്റെ അപമാനം, ആത്മാവിന്റെ നിസഹായത.... അങ്ങനെയങ്ങനെ ഒരുപാട് വായനകൾ. കുരിശുമരം പൂത്തുനിൽക്കുന്ന ഈ മധ്യാഹ്ന വേനൽപ്പകലിൽ, ഈ ഗാഗുൽത്താമലയിലേക്ക്, ഈ കാൽവരിക്കുന്നിലേക്ക് കൂട്ടുയാത്രക്കാരാ സ്വാഗതം...





**ഫാ. മാത്യു ചാർത്താക്കുഴിയിൽ**
വികാരി, കാനക്കുഴി

# യേശുവിന്റെ വിചാരണയും വിധിയും നമ്മുടെ നിത്യജീവനും

മനുഷ്യകുലത്തിന്റെ രക്ഷക്കുവേണ്ടിയുള്ള നമ്മുടെ കർത്താവിന്റെ ഈ ലോകത്തിലെ അവസാനയാത്രയുടെ ആരംഭമാണ് കുരിശിന്റെ വഴിയുടെ ഒന്നാംസ്ഥലം. പീലാത്തോസിന്റെ അരമനയിൽ നിന്ന് കുരിശും വഹിച്ചുകൊണ്ട് ആരംഭിയ്ക്കുന്ന ആ യാത്ര ഗാഗുൽത്താമലയുടെ മുകളിൽ അവസാനിക്കുന്നു. വേദനാജനകമായ കുരിശിന്റെ വഴിയിലെ യാത്രയിലൂടെയാണ് മനുഷ്യകുലത്തിന്റെ രക്ഷയുടെ ചുരുളഴിയുന്നത്. പാപം ചെയ്തു ദൈവകൃപ നഷ്ടപ്പെടുത്തിയ മനുഷ്യൻ അതു നേടിയെടുക്കുന്നതിനുള്ള മാർഗ്ഗങ്ങളന്വേഷിച്ചു ചെന്നു നില്ക്കുന്നത് കുരിശിൻ ചുവട്ടിലാണ്. കുരിശുമരണത്തിലൂടെ യേശുക്രിസ്തു നമ്മുടെ പാപത്തിനു ശിക്ഷയേറ്റുവാങ്ങി പരിഹാരം ചെയ്തു ദൈവവുമായുള്ള നമ്മുടെ ബന്ധത്തെ പുന:സ്ഥാപിച്ചു. "യേശു മരണത്തിനു വിധിക്കപ്പെടുന്ന" ഒന്നാം സ്ഥലത്തു നിന്നും ഒരു ക്രിസ്തീയ വിശ്വാസിയുടെ വികാര വിചാരങ്ങളോടെ അവിടുന്നു നടന്നുപോയ കുരിശിന്റെ വഴിയേ ധ്യാനാത്മകമായി നടക്കാൻ നമുക്കും പരിശ്രമിക്കാം.

**സൃഷ്ടാവിനെ വിധിക്കുന്ന സൃഷ്ടി**

നമ്മുടെ കർത്താവിന്റെ ഒന്നാമത്തെ വരവിന്റെ (മനുഷ്യാവതാരം) ലക്ഷ്യം മനുഷ്യകുലത്തിന്റെ രക്ഷയായിരുന്നു. എന്നാൽ രണ്ടാമത്തെ വരവ് ലോകത്തെ നീതിപൂർവ്വം വിധിക്കുന്നതിനാണ്. രക്ഷകനെ ശിക്ഷയ്ക്കു വിധിക്കുകയെന്ന വിരോധാഭാസമാണ് പ്രധാന പുരോഹിതന്മാരും, പ്രമാണികളും ചേർന്ന് നടത്തുന്നത്. സെൻഹെദ്രീന്റെ മുൻപിൽ മനുഷ്യനാൽ വിധിക്കപ്പെടാനായി നിസ്സഹായനായി നില്ക്കുന്ന കർത്താവ് ലോകത്തെ നീതിയുക്തം വിധിക്കാനായി വീണ്ടും വരുമെന്ന് അവർക്കപ്പോൾ അറിയില്ലായിരുന്നു.

യേശുവിന്റെ ഗദ്സമേൻ തോട്ടത്തിലെ രക്തം വിയർത്തുള്ള പ്രാർത്ഥനയുടെ അവസാനമാണ് ദേവാലയസംരക്ഷകരായ റോമൻപടയാളികൾ ഒറ്റുകാരനായ യൂദാസിനെയും കൂട്ടിവന്ന് യേശുവിനെ ബന്ധിക്കുന്നത്. അവിടെനിന്നും യേശുവിനെ "ക്രൂരനും, ക്ഷിപ്രകോപിയുമായ'' പ്രധാന പുരോഹിതൻ അന്നാസിന്റെ ഭവനത്തിൽ കൊണ്ടുവരുന്നു. രണ്ടു നീതിന്യായ വ്യവസ്ഥകളാൽ മൂന്നു പ്രാവശ്യം വീതം യേശു വിചാരണ ചെയ്യപ്പെടുന്നുണ്ട്. മതപരമായ കുറ്റവിചാരണ നടത്തിയിരുന്ന യഹൂദന്മാരുടെ പരമോന്നത കോടതിയായ സെൻഹെദ്രീനും, മരണാർഹമായ ശിക്ഷകളും രാജ്യദ്രോഹക്കുറ്റങ്ങളും വിചാരണ ചെയ്തിരുന്ന റോമൻ ഭരണാധിപന്മാരുടെ കോടതിയും. ഒന്നാമത്തെ വിചാരണ അന്നാസിന്റെയും, പിന്നീട് കയ്യാഫാസിന്റെയും, അവസാനം സെൻഹെദ്രീന്റെയും മുൻപിൽ നടക്കുന്നു. രണ്ടാമത്തേത് പീലാത്തോസിന്റെയും, ഹേറോദേസിന്റെയും, വീണ്ടും പീലാത്തോസിന്റെയും മുൻപിലാണു നടക്കുന്നത്.

**എല്ലാ നിയമങ്ങളും ലംഘിച്ചുള്ള വിധി**

യേശു മരിക്കണമെന്ന് പ്രധാന പുരോഹിതൻമാരും, പ്രമാണിമാരും, നിയമജ്ഞരും മുൻകൂട്ടി തീരുമാനിച്ച തിരക്കഥ ആയതിനാൽ ഇപ്പോൾ നടക്കുന്ന വിചാരണ ഒരു പ്രഹസനം മാത്രമായിരുന്നു. തങ്ങളുടെ തെറ്റായ തീരുമാനങ്ങൾക്ക് നിയമത്തിന്റെ പിൻബലമുണ്ടെന്ന് വരുത്തിത്തീർക്കാനുള്ള ഒരു പരിശ്രമം മാത്രമായിരുന്നു അത്. യഹൂദനിയമത്തിന്റെ നഗ്നമായ ലംഘനങ്ങളുടെ പരിസമാപ്തിയായിരുന്നു കർത്താവിനെ കുരിശിൽ തറയ്ക്കാനുള്ള വിധി.

1. ഒരാളെ തെറ്റുകാരനെന്ന് വിധിക്കണമെങ്കിൽ - പ്രത്യേകിച്ചും മരണാർഹനെന്ന് - കുറഞ്ഞത് രണ്ടു സാക്ഷികളെങ്കിലും ഉണ്ടായിരിക്കണം (നിയമാ. 19:15; സംഖ്യ 11:15-17; 12: 38-40). ഒരു സങ്കീർത്തനവാചകം യേശുവിൽ ഇവിടെ പൂർത്തീകരിക്കപ്പെടുന്നു: "നീച സാക്ഷികൾ എഴുന്നേൽക്കുന്നു, ഞാൻ അറിയാത്ത കാര്യങ്ങൾ അവർ എന്നോടു ചോദിക്കുന്നു. നന്മയ്ക്കു പ്രതിഫലമായി അവർ എനിക്കു തിന്മ തരുന്നു. ഞാൻ നിസഹായനായിരിക്കുന്നു" (സങ്കീ. 35:11-12). യേശുവി നെതിരെ അവർക്കു സാക്ഷികളില്ലായിരുന്നു.

2. രാത്രിയിലുള്ള നിയമ നടപടികൾ യഹൂദനിയമം വിലക്കിയിരുന്നു. രാവിലെയുള്ള ബലിയർപ്പണ ത്തിനുശേഷം വൈകുന്നേരത്തെ ബലിയർപ്പണത്തിനു മുൻപായി കോടതി നടപടികൾ പൂർത്തിയായിരിക്കണം. ഏകവിധി കർത്താവ് ദൈവം മാത്രമാണ്. കയ്യാഫാസ് ഏകനായി രാത്രിയിൽ രഹസ്യമായി നടത്തുന്ന വിധി ദൈവത്തിന്റെ അധികാരത്തിലുള്ള കൈകടത്തലാണ്. യേശുവിന്റെ വിചാരണ രാത്രിയിലായിരുന്നു.

3. സാബത്തു ദിവസത്തിനു മുൻപുള്ള ദിവസം, പ്രത്യേകിച്ചും പെസഹാതിരുനാളിന്റെ സമയം ഒരുക്കത്തിന്റെ സമയമാണ്. അങ്ങനെയുള്ള അവസര ങ്ങളിൽ കോടതി നടപടികൾ പാടില്ല. കോടതി കൂടാൻ പാടില്ലാത്ത സമയത്താണു യേശുവിന്റെ വിചാരണ.

4. മരണാർഹമായ ശിക്ഷ ഒരു ദിവസത്തെ കോടതി നടപടികളിലൂടെ വിധിക്കാൻ നിയമം അനുവദിച്ചി രുന്നില്ല. യേശുവിന്റെ വിചാരണയും, വിധിയും ഒറ്റ ദിവസം കൊണ്ട് സംഭവിച്ചു.

### "ഒരാൾ എല്ലാവരുടെയും പാപത്തിനായി മരിക്കുക"

പ്രധാന പുരോഹിതനായ കയ്യാഫാസ് അസാധാര ണമായ ഒരു പ്രവചനം നടത്തുന്നു. "ജനം മുഴുവൻ നശിക്കാതിരിക്കാനായി അവർക്കുവേണ്ടി ഒരുവൻ മരിക്കുന്നത് യുക്തമാണ് (യോഹ. 11:50). അതുവരെ ഭയചകിതരായിരുന്ന, തീരുമാനമെടുക്കാൻ വിഷമിച്ചി രുന്ന, അവർക്ക് ഒരു വെളിച്ചം പോലെയായിരുന്നു ഈ പ്രസ്താവന. അശുദ്ധനായ ഒരാൾ വിശുദ്ധമായ ഒരു സ്ഥാനത്തിരുന്നുകൊണ്ട് തെറ്റായ ലക്ഷ്യത്തോടെയാ ണെങ്കിലും ഒരു നിത്യസത്യം വെളിപ്പെടുത്തുന്നു. യേശുവിന്റെ മരണമല്ലാതെ മനുഷ്യകുലത്തിനു രക്ഷ പ്രാപിക്കാൻ മറ്റൊരു മാർഗ്ഗമില്ല. സ്വന്തം മരണത്തിലൂടെ നമ്മുടെയെല്ലാം മരണം ഏറ്റെടുത്തു അവിടുന്നു നമുക്കു നിത്യജീവൻ നല്കി. യേശുവിന്റെ മരണം നമ്മുടെ യെല്ലാം പാപത്തിനു പരിഹാരമായിത്തീർന്നു. നമ്മുടെ സ്ഥാനത്തു നമ്മുടെ പാപങ്ങൾക്കു കുരിശിൽ പീഢയേറ്റെടുത്ത കർത്താവിനു നമ്മോടുള്ള സ്നേഹം കാണിക്കാൻ ഇതിനേക്കാൾ വലിയ മാർഗ്ഗം എന്താണുള്ളത്. ഏശയ്യാ പ്രവാചകൻ ഇതു മുൻകൂട്ടി പ്രവചിച്ചിരിക്കുന്നു: "ആടുകളെപ്പോലെ നാം വഴിതെറ്റിപ്പോയി. നാമോരോരുത്തരും സ്വന്തം വഴിക്കുപോയി. നമ്മുടെ അകൃത്യങ്ങൾ കർത്താവ് അവന്റെ മേൽ ചുമത്തി" (ഏശയ്യാ 53:6).

### യേശു പീലാത്തോസിന്റെ മുൻപിൽ

യഹൂദ നീതിന്യായക്കോടതി ദൈവദൂഷണക്കുറ്റം ആരോപിച്ച് യേശുവിനെ മരണശിക്ഷയ്ക്കു വിധിക്കുന്നു. എന്നാൽ ഈ വിധി നടപ്പാക്കാനുള്ള അധികാരം റോമൻ ചക്രവർത്തിയുടെ പ്രതിനിധിയായ പീലാത്തോസി നായിരുന്നു. "ദൈവദൂഷണം" എന്ന കുറ്റം അവിടെ ഏശുകയില്ലെന്നറിഞ്ഞിട്ടാണ് യേശു തന്നെത്തന്നെ രാജാവാക്കാൻ ശ്രമിക്കുന്നുവെന്ന് പറയേണ്ടിവന്നത്. അത്തരം ചിന്തകൾ റോമിനെതിരെയുള്ള രാജ്യദ്രോഹക്കുറ്റമാണ്. എന്നാൽ പീലാത്തോസ് യേശുവിൽ ആരോപിക്കപ്പെട്ട കുറ്റം മരണാർഹമല്ലെന്നു വിധിക്കുന്നു. അതുകൊണ്ടാണ് എല്ലാ പെസഹാ തിരുനാളിലും ചെയ്യുന്നതുപോലെ ഒരു കുറ്റവാളിയെ മോചിപ്പിക്കാമെന്നും, അതു യേശുവായിക്കൂടെയെന്നും പീലാത്തോസ് ചോദിക്കുന്നത്. എന്നാൽ കുറ്റ മില്ലാത്തവനായ യേശുവിനു പകരം കൊലപാതകിയായ ബറബാസിനെ തിരഞ്ഞെടുത്തുകൊണ്ട് അവർ വീണ്ടും തെറ്റു ചെയ്തു. ഇവിടെയും ചെറിയൊരു വിരോധാഭാസം നമുക്കു കാണാം - ബറബാസ് എന്ന വാക്കിന്റെ അർത്ഥം "പിതാവിന്റെ പുത്രൻ" എന്നാണ്. പിതാവിന്റെ യഥാർത്ഥ പുത്രനായ ക്രിസ്തുവിനു പകരം "വ്യാജനായ" ബറബാസിനെ ജനം തിരഞ്ഞെടുക്കുന്നു. അതുകൊണ്ടാണ് സത്യത്തിന്റെ മുൻപിൽ കൈകഴുതി "ഇതാ നിങ്ങളുടെ രാജാവ്" (യോഹ. 19:14) എന്നു പറഞ്ഞുകൊണ്ട് യേശുവിനെ കുരിശുമരണത്തിനായി പീലാത്തോസ് വിധിക്കുന്നത്.

### വിശുദ്ധ പടവുകൾ (Scala Sancta)

നമ്മുടെ കർത്താവു വിചാരണ ചെയ്യപ്പെട്ട, പീലാത്തോസിന്റെ അരമനയിലെ പ്രിത്തോറി യത്തിലേയ്ക്കുള്ള മാർബിൾ പടവുകൾ 4-ാം നൂറ്റാണ്ടിൽ കോൺസ്റ്റെൻറൈൻ ചക്രവർത്തിയുടെ അമ്മയായ വി. ഹെലനാ രാജ്ഞി വീണ്ടെടുത്ത് റോമിൽ കൊണ്ടുവന്നു. യേശുവിന്റെ പാദസ്പർശം ഏറ്റുവെന്നു കരുതപ്പെടുന്ന 28 മാർബിൾ പടവുകൾ റോമിലെ ലാറ്ററൻ ബസിലി ക്കായോടു ചേർന്നുള്ള മാർപാപ്പാമാരുടെ ചാപ്പലി ലേയ്ക്കുള്ള പ്രധാന വഴിയിലാണ് സ്ഥാപിച്ചിരിക്കുന്നത്. ഇന്ന് അതിന്റെ മുകളിൽ തടി കൊണ്ടുള്ള ഒരു ആവരണവുമുണ്ട്. നമ്മുടെ കർത്താവിന്റെ ശരീരത്തിൽ നിന്നും രക്തത്തുള്ളികൾ വീണെന്നു കരുതപ്പെടുന്ന ഈ അതിവിശുദ്ധ പടവുകൾ പ്രാർത്ഥനചൊല്ലി മുട്ടിൻമേൽ നിരങ്ങി കയറുന്നതിന് നൂറുകണക്കിനു വിശ്വാസികൾ



ഇവിടെ എത്താറുണ്ട്.

**വിചിന്തനം**

നമ്മുടെ കർത്താവ് മരണത്തിനു വിധിക്കപ്പെട്ടു. ഒരു തരത്തിൽ എന്റെ പാപങ്ങൾ തന്നെയല്ലേ അവിടുത്തെ കുരിശിലേറ്റിയത്. കുറ്റമില്ലാത്തവൻ കുറ്റക്കാരനെപോലെ വിധിക്കപ്പെട്ടു. “അവനെ ക്രൂശിക്കുക” എന്ന ജനക്കൂട്ടത്തിന്റെ ആരവം ഞാൻ തെറ്റു ചെയ്യുമ്പോഴെല്ലാം ആവർത്തിക്കപ്പെടുകയല്ലേ ചെയ്യുന്നത്. അതുപോലെ തന്നെ ഇന്ന് അന്യായമായി വിധിക്കപ്പെടുന്ന അനേകർ നമുക്കു ചുറ്റും ഉണ്ട്. തെറ്റു ചെയ്യാത്തവർക്ക് ഒന്നിനെയും ഭയപ്പെടേണ്ടതില്ല. പക്ഷേ ഒരു തെറ്റും ചെയ്യാതെ കുറ്റക്കാരായി വിധിക്കപ്പെടുന്ന അനേകർ നമുക്കു ചുറ്റും ഉണ്ട്. അങ്ങനെ സഹിക്കുന്നവർ തങ്ങളുടെ സഹനങ്ങളെ കർത്താവിന്റെ കുരിശിനോടു ചേർത്തു വയ്ക്കുമ്പോൾ അതു പുണ്യമായി മാറും. അതുകൊണ്ട് കർത്താവിന്റെ കുരിശുമരണത്തിന്റെ അർത്ഥം നമുക്കു മനസിലായിട്ടില്ലെങ്കിൽ നാം ഇനിയും ക്രിസ്ത്യാനി ആയിട്ടില്ലെന്നു വേണം കരുതാൻ.

**പ്രാർത്ഥന**

കർത്താവേ, ഈ കുരിശിന്റെ വഴിയിൽ എന്റെ ജീവിതത്തിലെ കുരിശുമെടുത്തു അങ്ങയെ ഞാൻ അനുധാവനം ചെയ്യുന്നു. സ്നേഹിച്ച ശിഷ്യന്മാർ ഓടിയൊളിച്ചതും, സ്വന്തം ജനം “അവനെ ക്രൂശിക്കുക” എന്ന് ആർത്തുവിളിച്ചതും, ജനക്കൂട്ടം അങ്ങയെ പരിഹസിച്ചതുമെല്ലാം പരാതിയൊന്നും കൂടാതെ എനിക്കുവേണ്ടി, എന്റെ പാപങ്ങൾക്കുവേണ്ടി അവിടുന്ന് ഏറ്റെടുത്തുവല്ലോ! എങ്കിലും എത്രയോ തവണ അങ്ങയുടെ സ്നേഹഹൃദയത്തെ എന്റെ പാപങ്ങളാൽ ഞാൻ വീണ്ടും, വീണ്ടും വേദനിപ്പിക്കുന്നു. അങ്ങയെ തള്ളിപ്പറഞ്ഞ പത്രോസിനെ അവിടുന്നു കരുണയോടെ നോക്കിയല്ലോ? ആ കരുണാർദ്രമായ നോട്ടം അവനെ അനുതാപത്താൽ കരയിച്ചുവല്ലോ. അവിടുന്ന് എന്നെയും അലിവോടെ കടാക്ഷിക്കേണമേ. പത്രോസിനെപ്പോലെ ഞാനും ഉള്ളുരുകി കരയട്ടെ, അങ്ങിലേയ്ക്കു വീണ്ടും തിരികെവരട്ടെ! ഇന്നത്തെ ലോകത്തിൽ എനിക്കു ചുറ്റുമുള്ള വേദനിക്കുന്നവരുടെയും, പരിത്യക്തരുടെയും മുഖത്ത് അവിടുത്തെ മുഖം ഞാൻ ദർശിക്കട്ടെ. എന്റെ കുരിശിനെ ഉപേക്ഷിച്ചോടാതെ, അതെടുത്തുകൊണ്ട് അങ്ങയെ അനുധാവനം ചെയ്യാൻ എന്നെ പ്രാപ്തനാക്കണമേ. വീണവനായ എനിക്കു വീണ്ടും എഴുന്നേറ്റു നടക്കാൻ അവിടുത്തെ ബലമുള്ള കരം നീട്ടിത്തന്ന് സഹായിക്കണമേ.

ആമ്മേൻ.





**റവ. ഫാ. ഗീവർഗ്ഗീസ് വല്യചാങ്ങവീട്ടിൽ**
വികാരി, തമലം

# കുരിശുമായി ആത്മാർപ്പണത്തിന്റെ വഴികളിൽ

'അവൻ സ്വയം കുരിശു ചുമന്നുകൊണ്ട്
തലയോടിടം-ഹെബ്രായഭാഷയിൽ ഗൊൽഗോഥാ-
എന്നു വിളിക്കപ്പെടുന്ന സ്ഥലത്തേക്കുപോയി' -
*വി. യോഹന്നാൻ 19-17*

കുരിശിന്റെ വഴിയിലെ രണ്ടാം സ്ഥലം. തോളിൽ കുരിശുമായി നീങ്ങുന്ന യേശു. പീലാത്തോസും യഹൂദമതനേതൃത്വവും, കള്ള സാക്ഷികളും ഒരുക്കിയ ന്യായവിസ്താരത്തിന്റെ അവസാനത്തിൽ നിരപരാധിയാണെന്നറിഞ്ഞിട്ടും യേശുവിനെ കുറ്റക്കാരനായി വിധിച്ച് ഭാരമേറിയ കുരിശ് ചുമലിൽ വച്ചുകൊടുക്കുന്നു. താങ്ങാവുന്നതിലധികം ഭാരമുണ്ടായിട്ടും പിതാവിന്റെ കരങ്ങളിൽ നിന്നെന്നപോലെ സന്തോഷത്തോടെ അവിടുന്ന് കുരിശ് വഹിച്ചു. **എന്റെ ഹിതമല്ല അവിടുത്തെ ഹിതം നിറവേറട്ടെ (ലൂക്ക. 22-42)** എന്നു പ്രാർത്ഥിച്ച യേശു നീചപാപിയെപ്പോലെ കുരിശുവഹിക്കാൻ നിർബന്ധിക്കപ്പെട്ടപ്പോൾ അസ്വസ്ഥനായില്ല. മറിച്ച് **നിന്ദിക്കപ്പെട്ടപ്പോൾ അവൻ പകരം നിന്ദിച്ചില്ല. പീഡനമേറ്റപ്പോൾ ഭീഷണിപ്പെടുത്തിയില്ല. പിന്നെയോ നീതിയോടെ വിധിക്കുന്നവന് തന്നെതന്നെ ഭരമേൽപ്പിക്കുകയാണ് ചെയ്തത് (1 പത്രോ. 2:23)** കാരണം നമ്മുടെ വേദനകളാണ് അവൻ വഹിച്ചത് (ഏശ. 53:4). **നമ്മുടെ പാപങ്ങൾ സ്വന്തം ശരീരത്തിൽ വഹിച്ചുകൊണ്ട് അവൻ കുരിശിലേറി (1പത്രോ. 2:24). നമ്മുടെ പാപങ്ങളും അകൃത്യങ്ങളും രൂപപ്പെടുത്തിയതാണ് യേശുവിന്റെ മേൽ വച്ചുകൊടുത്ത കുരിശ്.** സാധാരണ മനുഷ്യശക്തിക്കതീതമായിരുന്നിട്ടും ദൈവഹിതം അനുസരിക്കുന്നതായി കരുതി സ്വീകരിച്ചപ്പോൾ കുരിശിന് ഭാരമില്ലതാകുന്നു.

**മനുഷ്യപാപങ്ങൾ ചിട്ടപ്പെടുത്തിയതാണ് യേശു വഹിച്ച കുരിശ്.** സമൂഹത്തിലെ ഏറ്റവും നിന്ദ്യപാപിക്കു നൽകുന്നതായിരുന്നു യഹൂദർക്കിടയിൽ കുരിശുമരണം. എന്നാൽ നമ്മടെ പാപങ്ങൾക്കുവേണ്ടി പാപമില്ലാത്ത ദൈവപുത്രൻ പാപങ്ങളുടെ ഭാരമായ കുരിശ് ഏറ്റെടുക്കുന്നു. അങ്ങനെ കുരിശിനെ രക്ഷയുടെ അടയാളമാക്കി അതിലൂടെ പാപമോചനം നൽകി മാനവരക്ഷയ്ക്കുള്ള പാപപരിഹാര ബലിയർപ്പണം കുരിശിൽ പൂർത്തിയാക്കി. തത്ഫലമായി പാപത്തിൽ മൃതമായ മനുഷ്യസ്വഭാവത്തിന് ജീവനേകി. യേശു തോളിൽ വഹിച്ചത് പാപഭാരമായ കുരിശല്ല മറിച്ച് രക്ഷയുടെ അടയാളവും ഉറവയുമായ കുരിശാണ്.

ആത്മാർപ്പണത്തിന്റെ വഴികളിൽ ശിഷ്യന് ഒഴിച്ചുകൂടാനാവാത്തതാണ് കുരിശ്

അതുകൊണ്ടാണ് സ്വന്തം കുരിശുവഹിക്കാതെ എന്റെ പിന്നാലെ വരുന്നവന് എന്റെ ശിഷ്യനായിരിക്കാൻ കഴിയുകയില്ലെന്ന് ഗുരു അരുളിയത്. സ്വയം ഇഷ്ടമായി കുരിശുവഹിക്കണം. ആരുടെയും നിർബന്ധത്തിനു വഴങ്ങി

യാകരുത്. സ്വന്തമായോ മറ്റുള്ളവർക്കുവേണ്ടിയോ കുരിശുവഹിക്കാൻ ശിഷ്യന് നിയോഗം ലഭിക്കും. പൂർണ്ണമായും ദൈവാശ്രയത്തോടെ അവയെ സ്വീകരിക്കണം. ആത്മവിശുദ്ധീകരണത്തിനും മറ്റുള്ളവരുടെ വിശുദ്ധിക്കും സൗഖ്യത്തിനും കുരിശുകൾ കാരണമാകും. അപ്പോൾ കുതറിമാറുന്നവൻ യാഥാർത്ഥ ശിഷ്യനല്ല. നിസ്സഹായതകൊണ്ട് ഏറ്റെടുക്കുന്നതാവരുത് കുരിശ്. രക്ഷപ്പെടാൻ എല്ലാ വഴികൾ ഉണ്ടായിട്ടും ദൈവഹിതമായി കരുതി അപരന്റെ രക്ഷയ്ക്കുവേണ്ടി കുരിശു സ്വീകരിച്ച ഗുരുവിന്റെ വഴികൾ പിന്തുടരണം.

**കുരിശിനെ സ്നേഹത്തിന്റെ പ്രതീകമാക്കി.** അതുകൊണ്ട് സന്തോഷത്തോടെ വഹിച്ചു. നിസ്വാർത്ഥ സ്നേഹം ജീവിക്കുന്നവർക്കേ കുരിശ് തോളിൽ വഹിക്കാനാകു. പരാതി കൂടാതെ സഹനങ്ങൾ സ്വീകരിക്കണമെങ്കിൽ സ്നേഹം നിർമ്മലവും ദൈവീകവുമാകണം.



**സ്നേഹിതനുവേണ്ടി ജീവനർപ്പിക്കുന്നതിനെക്കാൾ വലിയ സ്നേഹമില്ലെന്ന് പറഞ്ഞ് (യോഹ. 15:13)** സ്വന്തം ജീവൻ നമുക്ക് തന്ന യേശുവിന്റെ സ്നേഹം നമ്മിലുണ്ടാകണം. അപ്പോൾ കാരണം കൂടാതെ ഏറ്റെടുക്കാം. സ്വയം ശുന്യവൽക്കരിക്കുന്നതും അപരന്റെ വേദനകളിൽ അവരോട് താദാത്മ്യപ്പെടുന്നതും ആത്മദാനപരമായ സ്നേഹമാണ്. മാതാപിതാക്കളും മക്കളും പരസ്പരവും, അദ്ധ്യാപകൻ വിദ്യാർത്ഥികൾക്കുവേണ്ടിയും, വൈദ്യൻ രോഗികൾക്കുവേണ്ടിയും പുരോഹിതൻ ദൈവജനത്തിനുവേണ്ടിയും ത്യാഗങ്ങൾ ഏറ്റെടുക്കുന്നതിന് ഈ സ്നേഹം ആവശ്യമാണ്.

വ്യവസ്ഥകളില്ലാതെ തങ്ങളുടെ ഉത്തരവാദിത്വങ്ങൾ നിർവ്വഹിക്കുന്ന ഉദ്യോഗസ്ഥരും ജനസേവകരും വിരളമാണിന്ന്. മറ്റുള്ളവരുടെ സഹനങ്ങളിൽ അവരോട് പക്ഷം ചേർന്ന് അവയുടെ തീവ്രത കുറയ്ക്കാതെ അവരുടെ നിസ്സഹായവസ്ഥയെ ചൂഷണം ചെയ്ത സ്വാർത്ഥലാഭം ലക്ഷ്യമാക്കുന്നവരുടെ സംഖ്യ വർദ്ധിക്കുന്നു. അതുകൊണ്ടാണ് സാമൂഹ്യക്ഷേമപ്രവർത്തനങ്ങൾ പലപ്പോഴും അവ നടത്തുന്ന വ്യക്തികളുടെ ക്ഷേമപ്രവർത്തനങ്ങളാകുന്നത്. വൃദ്ധ മാതാപിതാക്കളും ഉപേക്ഷിക്കപ്പെടുന്ന ബാല്യങ്ങളും അംഗവൈകല്യം സംഭവിച്ചവരും സവിശേഷമായി തോളിൽ വഹിക്കേണ്ടവരാണെന്ന ചിന്ത അന്യമാകുന്നു. അവരെ ശുശ്രൂഷിക്കേണ്ടവർ ബോധപൂർവ്വം ഉത്തരവാദിത്വം മറ്റുള്ളവരിൽ ഏല്പിച്ച് സ്വന്തം സുരക്ഷിതയിടങ്ങളിൽ ഒതുങ്ങികൂടുന്നു. അവരിലൂടെ തലമുറകളിലേക്ക് കൈമാറേണ്ട ദൈവനുഗ്രഹങ്ങൾ ലഭിക്കാതെവരുന്നു. ജീവിതത്തിൽ ദൈവത്തിന് പ്രഥമസ്ഥാനം കൊടുക്കണം. കുരിശുകൾ രക്ഷയ്ക്കും സൗഖ്യത്തിനും പാപമോചനത്തിനുമുള്ള ദൈവത്തിന്റെ ദാനങ്ങളായി സ്വീകരിക്കണം. അവയെ സ്നേഹപൂർവ്വം തോളിൽ വഹിക്കണം. മറ്റുള്ളവരുടെ കുരിശിന്റെ ഭാരം സ്വന്തം ചുമലിൽ ഏറ്റെടുത്ത് അവർക്ക് വിമോചനം നൽകണം. അങ്ങനെ കുരിശ് വഹിച്ച് കാൽവരിയിലേക്ക് പോയ കർത്താവിനെ നമുക്കും അനുഗമിക്കാം.

**പ്രാർത്ഥന:** എന്റെ ഈശോയെ ഞങ്ങളുടെ പാപഭാരമായ കുരിശ് അങ്ങ് തോളിൽ വഹിച്ചല്ലോ. ഞങ്ങൾ ചെയ്യുന്ന പാപങ്ങൾ ഓരോന്നും ആ കുരിശിന്റെ ഭാരം കൂട്ടുകയാണെന്നറിയുന്നു. ഇനി മേലിൽ പാപം ചെയ്യാതെ ജീവിക്കാൻ ഞങ്ങളെ അനുഗ്രഹിക്കണേ. സഹനങ്ങളാകുന്ന കുരിശുകളെ രക്ഷയ്ക്കുള്ള മാർഗമായി കരുതി സ്നേഹത്തോടെ സ്വീകരിക്കാൻ ആവശ്യമായ ആത്മജ്ഞാനം നൽകണേ. അങ്ങയെപ്പോലെ സ്വാർത്ഥത വെടിഞ്ഞ് ദൈവഹിതത്തിനു വിധേയപ്പെടാൻ സഹായിക്കണേ. കുരിശിലെ ബലിയാൽ ഞങ്ങളെ വിശുദ്ധീകരിച്ച് സഹനത്തിന്റെ വേളകളിൽ അസ്വസ്ഥരാകാതെ ഞങ്ങളുടെയും ലോകം മുഴുവന്റെയും പാപപരിഹാരങ്ങൾക്കായി അവയെ സ്വീകരിക്കാൻ വരം നൽകി അനുഗ്രഹിക്കണമെയെന്ന് താഴ്മയോടെ അപേക്ഷിക്കുന്നു.






**റവ. ഫാ. തോമസ് കയ്യാലയ്ക്കൽ**
വികാരി, മൂന്നാംമൂട്

# നമ്മുടെ തകർച്ചകളുമായി യേശു വീഴുന്നു

പീലാത്തോസിന്റെ അരമനയിൽ നിന്നും കുരിശിന്റെ വഴിയിലൂടെ കാൽവരിയിലേക്ക് യേശു കയറിപ്പോയത് പലതവണ വീണും എഴുന്നേറ്റുമാണ്. ഈ യാത്രയിൽ ഈശോ വീഴുന്നത് സുവിശേഷങ്ങളിൽ നാം കണ്ടുമുട്ടുന്നില്ല. പക്ഷേ പരമ്പരാഗതമായി നമ്മുടെ പ്രാർത്ഥനകളിൽ ഗോഗുൽത്തായിലേക്കുള്ള യാത്രയിൽ ക്രിസ്തു കുരിശ്ശിനോടൊപ്പം പലതവണ വീഴുന്നുണ്ട്. കുരിശ്ശിന്റെ വലിയഭാരവും വഴിയുടെ കാഠിന്യസ്വഭാവവും, ശരീരത്തിന്റെ ക്ഷീണവും, ശരീരത്തിൽ ഏൽക്കേണ്ടി വന്ന പീഢനങ്ങളും, ജനത്തിരക്കും ഒക്കെ കുരിശ്ശോടുകൂടി ഈ യാത്രയിൽ ക്രിസ്തു വീണതിന് കാരണമായി.

കുരിശ്ശിന്റെ വഴി പീലാത്തോസിന്റെ അരമനയിൽ നിന്നും ആരംഭിക്കുന്നതിന് മുമ്പുതന്നെ ക്രിസ്തു രണ്ട് രീതിയിലാണ് പീഡിപ്പിക്കപ്പെടുന്നത്. ഒന്നാമതായി, ക്രിസ്തു ശാരീരികമായി വല്ലാതെ തളർന്നിരുന്നു. തലേരാത്രി തന്റെ പ്രിയപ്പെട്ട ശിഷ്യൻമാരോടൊപ്പം പെസഹാ ഭക്ഷിച്ചതിനുശേഷം കുരിശ്ശോടുകൂടി അവൻ വീഴുന്ന സമയംവരെ അവൻ ആഹാരം കഴിക്കുകയോ വെള്ളം കുടിക്കുകയോ ചെയ്യുന്നില്ല. അവസാനത്തെ അത്താഴത്തിന് ശേഷം അവൻ ശിഷ്യൻമാരോടൊപ്പം ഗത്സമൻ തോട്ടത്തിലേക്ക് പ്രാർത്ഥിക്കാനായിട്ടാണ് പോകുന്നത്. അവിടെ തീഷ്ണമായി പ്രാർത്ഥിക്കുന്ന അവന്റെ ശരീരത്തിൽ നിന്നും വിയർപ്പ് രക്തത്തുള്ളികൾ പോലെ നിലത്തു വീഴുന്നതായി വചനം രേഖപ്പെടുത്തുന്നു (ലൂക്കോ. 22:44). അങ്ങനെ അവന്റെ ശരീരത്തിൽ നിന്നും ജലാംശം ചോർന്നുപോകുന്നു.

അതോടൊപ്പം ശാരീരികമായി അവൻ പീഡിപ്പിക്കപ്പെടുന്നുണ്ട്. ചിലർ അവന്റെ മുഖത്ത് തുപ്പുകയും, മുഖം മൂടിക്കെട്ടി മുഷ്ടികൊണ്ട് ഇടിക്കുകയും, ചെകിട്ടത്ത് അടിക്കുകയും ചെയ്യുന്നു (മർക്കോ. 14:65). ചിലർ അവന്റെ ശിരസ്സിൽ അടിക്കുകയും മുഖത്ത് തുപ്പുകയും ചെയ്യുന്നു (മർക്കോ. 15:19). ചമ്മട്ടികൾ കൊണ്ട് അടിച്ച് കുരിശ്ശിൽതറച്ച് കൊല്ലാനാണ് പീലാത്തോസ് യേശുവിനെ ജനത്തിന്റെ കയ്യിൽ ഏൽപ്പിക്കുന്നത് (മർക്കോ. 15:5). ചാട്ടയുടെ അറ്റത്ത് ആണിയുള്ള ഒരുതരം ആയുധമാണ് ചമ്മട്ടി. മൂന്നു തുമ്പുള്ള ഈ ചാട്ടവാറുകൊണ്ട് മുപ്പത്തി ഒൻപത് (ഒന്നു കുറയെ നാല്പത്) അടിയാണ് യേശുവിന്റെ ശരീരത്ത് അടിക്കുന്നത്. ഓരോ അടിയിലും ചാട്ടയുടെ അറ്റത്തുള്ള ആണി അവന്റെ ശരീരത്ത് തറച്ചു കയറുകയും അടുത്ത അടിക്കായി ചാട്ട തിരികെ എടുക്കുമ്പോൾ മാംസം വലിച്ചുപറിച്ചു കളയുകയും ചെയ്യുന്നു. ഇപ്രകാരമുള്ള ശിക്ഷയിൽ അവന്റെ രക്തം ധാരാളം വാർന്നുപോകുന്നു. അതോടൊപ്പം ഒരു മുൾകിരീടം മെടഞ്ഞ് അവന്റെ ശിരസ്സിൽ വയ്ക്കുകയും (മത്താ. 27:29), ഭാരമേറിയ കുരിശ് അവന്റെ തോളിൽ വച്ചുകൊടുക്കുകയും ചെയ്യുന്നു.

രണ്ടാമതായി, മാനസികമായും അവൻ പീഡിപ്പിക്കപ്പെടുന്നുണ്ട്. കൂടെയുള്ള ശിഷ്യൻമാരെല്ലാം അവനെ വിട്ട് ഓടിപ്പോയി (മർക്കോ. 14:50). പ്രിയപ്പെട്ട ശിഷ്യൻ



ഒറ്റിക്കൊടുക്കുന്നു. 'പാറ' എന്ന് അവൻ പേര് നൽകിയവൻ തള്ളിപ്പറയുന്നു. യഹൂദനിയമങ്ങള ലംഘിച്ച് അന്നാസിന്റെയും, കയ്യാഫാസിന്റെയും, ഹേറോദോസിന്റെയും, പീലാത്തോസിന്റെയും മുമ്പാകെ അവൻ വിചാരണ ചെയ്യപ്പെടുന്നു. "ഇവനിൽ ഞാനൊരു കുറ്റവും കാണുന്നില്ല, എന്നാലും നിങ്ങൾ അവനെ കൊണ്ടു പോയി ക്രൂശിച്ചുകൊള്ളുവിൻ" (യോഹ. 19:6) എന്ന തീർത്തും അന്യായമായ വിധിവാചകം അവന്റെ മേൽ ഉച്ചരിക്കപ്പെടുന്നു. അവന്റെ അത്ഭുതം അനുഭവിച്ചറിഞ്ഞ അതേ ജനം തന്നെ അവന്റെ നേരെ തിരിയുകയും കൊലയാളിക്കുവേണ്ടി നിലനിൽക്കുകയും (ലൂക്കോ 23:25) ചെയ്യുന്നു. ഒറ്റയാക്കപ്പെടുന്നവന്റെ വേദന അവൻ അനുഭവിച്ചറിയുന്നു.

ഇപ്രകാരം ശാരീരികമായും മാനസികമായും ശിക്ഷിക്കപ്പെടുകയും പരിഹസിക്കപ്പെടുകയും ചെയ്തതിനുശേഷം കുരിശ് ചുമപ്പിച്ചുകൊണ്ട് പോകുന്ന യേശുവാണ് കാൽവരിയിലേക്കുള്ള യാത്രയിൽ പല തവണ വീഴുന്നത്. നാം ഇന്ന് കാണുന്ന രീതിയിലുള്ള കുരിശ് ചുമന്നുകൊണ്ടല്ല ക്രിസ്തു കാൽവരിയിലേക്ക് പോയത് എന്ന ഒരു പാരമ്പര്യമുണ്ട്. അക്കാലത്തെ ഏറ്റവും വലിയ തെറ്റുകാരന് നല്കുന്ന ഏറ്റവും ക്രൂരമായ ശിക്ഷയായിരുന്നു ക്രൂശിൽ തൂക്കിയിട്ട് കൊല്ലുക എന്നത്. ഇപ്രകാരം ശിക്ഷിക്കപ്പെടുന്ന ആൾ കുരിശിന്റെ വശങ്ങളിലേക്കുള്ള ഭാഗം ചുമന്നുകൊണ്ടാണ് ക്രൂശിക്കപ്പെടുന്ന സ്ഥലത്തേക്ക് പോകുന്നു എന്നാണ് ഈ പാരമ്പര്യം പറയുന്നത്. യേശുവിന്റെ കരങ്ങൾ വശങ്ങളിലേക്ക് നീട്ടിവെച്ച് തോളിൽ കുരിശിന്റെ ഈ ഭാഗം കെട്ടിവെച്ച് കൊടുത്തു. ഇത് ചുമന്നുകൊണ്ടാണ് യേശു ഗോഗുൽത്താ മലയിലേക്ക് പോകുന്നത്. കരങ്ങൾ വശങ്ങളിലേക്ക് നീട്ടിവെച്ച് കുരിശിന്റെ തടിയോട് ചേർത്ത് കെട്ടിവെച്ചിരിക്കുന്ന യേശുവിന് വീഴുമ്പോൾ കരം കുത്തിവീഴാൻ സാധിക്കുകയില്ല. കാൽവരിയിലേക്കുള്ള യാത്രയുടെ കൽവഴികളിൽ മുഴുവനും കുരിശിനോടൊപ്പം അവൻ വീണത് മുഖമടിച്ചും, നെഞ്ചിടിപ്പുമാണ്. കുരിശിനോടൊപ്പം അവൻ വീണപ്പോൾ ഏറ്റെടുക്കുന്നത് വലിയ വേദനയാണ്.

കാൽവരിയിലേക്കുള്ള യാത്രയിൽ കുരിശ്ശിനോടൊപ്പം വീഴുന്ന ക്രിസ്തു നമുക്ക് നൽകുന്ന സന്ദേശം എന്താണ്? ഒന്നാമതായി, കുരിശിനെ സന്തോഷത്തോടെ ജീവിതത്തിൽ യേശു ഏറ്റെടുക്കുന്നു. ജീവിതത്തിലെ കുരിശ്ശനുഭവങ്ങളെ സന്തോഷത്തോടെ സ്വീകരിക്കാനുള്ള ബലം ഉണ്ടാവുക എന്നതാണ് പ്രധാനം. രോഗം, വാർദ്ധക്യം, വൈധവ്യം, അവിശ്വസ്തതകൾ, സാമ്പത്തിക തകർച്ചകൾ, സ്നേഹമില്ലാത്തവരോടുള്ള സഹവാസം, കടഭാരങ്ങൾ, ഒറ്റപ്പെടലുകൾ തുടങ്ങിയ ജീവിതത്തിലുണ്ടാകുന്ന കുരിശ്ശനുഭവങ്ങളെ കൈകൂപ്പി സ്വീകരിക്കാൻ മനസ്സിനെ പഠിപ്പിക്കുക എന്നതാണ് ഒന്നാമത്തെ കാര്യം.

രണ്ടാമതായി, വീഴുന്ന കാര്യത്തിൽ മനുഷ്യനോട് വളരെയേറെ സമനായിത്തീരുകയാണ് യേശുക്രിസ്തു. ഇവിടെ യേശുവിൽ ശ്രദ്ധേയമായ ഒരു സംഗതി, വീണ്ടും വീണ്ടും വീണെങ്കിലും വീണിടത്ത് കിടക്കുന്നില്ല അവിടുന്ന്, ഉടനെ എഴുന്നേറ്റ് നടക്കുകയാണ്. അവൻ നഷ്ട ധൈര്യനാകുന്നില്ല; നിരാശനായി പിൻമാറുന്നില്ല. പരാജിതനും ബലഹീനനുമായി വീഴ്ചകളോടെ കുരിശിന്റെ വഴി നടന്നുനീങ്ങുന്ന മനുഷ്യന് കർത്താവിന്റെ കുരിശിന്റെ വഴി നൽകുന്ന ഏറ്റവും വലിയ മാതൃകയും പ്രചോദനവും ഇതാണ്. വീണപ്പോൾ നമ്മോടൊപ്പം വീണവൻ എഴുന്നേറ്റപ്പോൾ നമ്മെ കൈപിടിച്ച് ഉയർത്തി. ഓരോ വീഴ്ചകൾക്കകത്തു നിന്നും പുറത്തുകടക്കുവാൻ കഴിയുമെന്ന്, ഓരോ വീഴ്ചകൾക്കുശേഷവും തല ഉയർത്തി നിൽക്കുവാനാകുമെന്ന്, അതിജീവനത്തിന്റെ മന്ത്രം കാതുകളിൽ മന്ത്രിക്കുന്നവന്റെ പേരാണ് ക്രിസ്തു.

മൂന്നാമതായി, ഒരു മനുഷ്യന് സംഭവിക്കാവുന്ന ഏറ്റവും വലിയ തകർച്ചയുടെ സൂചനയാണ് ക്രിസ്തുവിന്റെ വീഴ്ച. ഭൂമിയെ കരങ്ങളിൽ താങ്ങിയവനാണ് ഈ മണ്ണിൽ വീണു കിടക്കുന്നത്. മനുഷ്യരുടെ തകർച്ചയിൽ നിസംഗനായി നിൽക്കുന്ന ഒരു ദൈവത്തെക്കുറിച്ചാണ് പലപ്പോഴും നാം കരുതുന്നത്. മനുഷ്യരുടെ വീഴ്ചകളെ അവൻ കണ്ടുകൊണ്ടിരിക്കുന്നു. ഇവിടെ പുതിയ ഒരു ദൈവസങ്കല്പം ഉണ്ടാവുകയാണ്. വീഴുന്നവനെ നോക്കി നിസംഗനായി നിൽക്കുന്നവനല്ല, സാക്ഷിയല്ല, മറിച്ച് അവൻ വീഴുന്നവനോടൊപ്പം വീഴാനായി ധൈര്യപ്പെട്ട ദൈവമാണ്. എന്തുമാത്രം ദൈവത്തോട് അടുപ്പം തോന്നുന്ന ഒരു ധ്യാനവിചാരമാണിത്.

കുരിശിന്റെ ഈ വഴിയിലൂടെ കടന്നുപോകുമ്പോൾ എവിടെ നിന്നോ നമുക്ക് ഇത്തിരി ഊർജ്ജം കിട്ടുന്നു. കഷ്ടകാലത്തിന്റെ മീതെ സ്നേഹത്തിന്റെ ഒരു അങ്കിവീഴുന്നു. ഈശോമിശിഹായെ ഞങ്ങൾ അങ്ങയെ കുമ്പിട്ട് ആരാധിക്കുന്നു. എന്തുകൊണ്ടെന്നാൽ വിശുദ്ധ കുരിശിനാൽ അങ്ങ് ലോകത്തെ രക്ഷിച്ചുവല്ലോ.






**റവ. ഫാ. ഷീൻ പാലക്കുഴി**
വികാരി, ബാലരാമപുരം

# നിണവഴികളിൽ കാത്തുനിൽക്കുന്നവൾ

പീലാത്തോസിന്റെ അരമനക്കോടതിയിൽ നിന്ന് ആ കുരിശുയാത്ര നീങ്ങിത്തുടങ്ങിയിട്ട് അധികനേരമായിട്ടില്ല. ചോര വാർന്നൊഴുകുന്ന ശരീരത്തിൽ ചുവപ്പു വസ്ത്രം ധരിപ്പിച്ച്, ശിരസിൽ മുൾമുടിയണിയിച്ച്, ബറാബ്ബാസെന്ന കൊടും കുറ്റവാളിക്കു പകരക്കാരനെന്നവണ്ണം, ഭാരമേറിയ കുരിശും ചുമപ്പിച്ച്, ക്രൂശിൽ തറച്ചു കൊല്ലുവാൻ യേശുവെന്ന നിരപരാധിയായ ചെറുപ്പക്കാരനെ അവർ കൊണ്ടുപോകുമ്പോൾ അവനു മുപ്പത്തിമൂന്നു വയസ്സേ ഉണ്ടായിരുന്നുള്ളൂ.

നഗരവീഥികൾ പിന്നിട്ട് ഗാഗുൽത്താ മലയുടെ ചെങ്കുത്തായ ചരിവുകൾ ആരംഭിച്ചിടത്താണ് കാലിടറി അവൻ ആദ്യമായി നിലംപതിച്ചത്. ചാട്ടവാറുകൾ ആഞ്ഞു പതിക്കുന്നതിനിടയിൽ കുരിശുമായി പിടഞ്ഞെഴുന്നേൽക്കാൻ ശ്രമിക്കുമ്പോഴാണ്, ചുറ്റുമുയർന്നുകൊണ്ടിരുന്ന ആരവങ്ങൾക്കിടയിലൂടെ ആ തേങ്ങൽ അവന്റെ കാതിൽ വന്നലച്ചത്. റോമൻ പടയാളികളുടെ ആക്രോശങ്ങൾക്കിടയിൽ നേർത്തു പോകാനനുവദിക്കാതെ ആ നിലവിളി അവൻ ഹൃദയത്തിൽ സ്വീകരിച്ചു. മണ്ണിൽ വീണു ചിതറും മുമ്പ്, ആകാശത്തിന്റെ അനന്തതയിൽ ലയിച്ച് ആരുമറിയാതെ അവസാനിക്കും മുമ്പ് ആ നിലവിളി അവനേറ്റെടുക്കേണ്ടതുണ്ട്. കാരണം ആ തേങ്ങലുതിർന്നത് അവന്റെ അമ്മയുടെ ഹൃദയത്തിൽ നിന്നായിരുന്നു. 'നിന്റെ ഹൃദയത്തിലൂടെ ഒരു വാൾ കടക്കു' മെന്ന് ശിമയോൻ ആരെക്കുറിച്ച് പ്രവചിച്ചുവോ, അവളായിരുന്നു അത്– മറിയം! ഹന്നയുടേയും യൊവാക്കീമിന്റേയും മകൾ! ദൈവപുത്രന്റെ അമ്മയാകാൻ ദൈവം പ്രത്യേകമായി തെരഞ്ഞെടുത്തവൾ!

രക്തമിറ്റിറ്റു വീഴുന്ന മുടിയിഴകൾ കൊണ്ടു മറഞ്ഞ കൺപീലികൾ വേദനയോടെ തുറന്ന്, ചുവന്നു കലങ്ങിയ മിഴികളാൽ അവനാ മുഖം കണ്ടു. റോമൻ പട്ടാളക്കാരുടെ ഉയർന്നു താഴുന്ന ചാട്ടവാറിന്റെ ചലനങ്ങൾക്കിടയിലൂടെ തന്നെ തേടി വരുന്ന മിഴികൾ! തലങ്ങും വിലങ്ങും ഓടി നടന്ന്, പുച്ഛത്തോടെ ആക്രോശങ്ങളുതിർക്കുന്ന, ധാർഷ്ട്യം നിറഞ്ഞ യഹൂദന്മാർക്കിടയിലൂടെ തന്റെ നേർക്കു നീണ്ടു വരുന്ന നൊമ്പരം കിനിഞ്ഞിറങ്ങുന്ന രണ്ടുമിഴികൾ! ഒരു മാത്രനേരമേ നീണ്ടുള്ളൂ എങ്കിലും ഹൃദയഭേദകമായ ആ കൂടിക്കാഴ്ചയിൽ വാക്കിന്റെ പരിമിതികളില്ലാതെ ഒരായിരം കാര്യങ്ങൾ ആ മിഴികൾ പരസ്പരം പറഞ്ഞു.

'എല്ലാം പൂർത്തിയാക്കാൻ സമയമായിരിക്കുന്ന ഈ അവസാന മണിക്കൂറിൽ അമ്മ എന്തിനാണെന്നെ തേടി വന്നത്? എനിക്ക് എട്ടു വയസ്സുള്ളപ്പോൾ ജറുസലേം ദൈവാലയത്തിൽ പെരുനാളിന് എന്നെ കാണാതെ പോയത് അമ്മയോർക്കുന്നില്ലേ? ഒടുവിൽ മൂന്നു ദിനരാത്രങ്ങൾ കഴിഞ്ഞ് അതേ ദൈവാലയത്തിനുള്ളിൽ എന്നെ കണ്ടെത്തിയപ്പോൾ ഞാൻ ചോദിച്ച ചോദ്യം അമ്മയ്ക്കോർമ്മയില്ലേ? 'നിങ്ങളെന്തിനാണ് എന്നെ അന്വേഷിച്ചത്? ഞാനെന്റെ പിതാവിന്റെ കാര്യങ്ങളിൽ വ്യാപൃതനായിരിക്കേണ്ടവനാണെന്ന് നിങ്ങൾക്കറിയില്ലേ?' അതു തന്നെ ഞാൻ വീണ്ടും പറയുന്നു. ഞാനെന്റെ പിതാവിന്റെ കാര്യങ്ങളിൽ വ്യാപൃതനാണ്. ഈ വേദന അതെന്റെ മാത്രം അവകാശമാണ്. അമ്മ വിഷമിക്കരുത്. തലമുറകൾ അമ്മയെ ഭാഗ്യവതി എന്നു പ്രകീർത്തിക്കും. അമ്മ സമാധാനത്തോടെ മടങ്ങിപ്പൊയ്ക്കൊള്ളുക?"



"ഇല്ല മകനേ! നിന്നെ കാണുമ്പോൾ കണ്ണിൽ നനവു പടരുന്നുണ്ടെങ്കിലും ഉള്ളു പൊടിയുന്നുണ്ടെങ്കിലും നിന്നെ തനിച്ചാക്കി മടങ്ങാൻ ഈ അമ്മ സഹനങ്ങളെ ഭയക്കുന്ന ഒരു ഭീരുവല്ല. 'ഇതാ ഞാൻ കർത്താവിന്റെ ദാസി, നിന്റെ വാക്ക് എന്നിൽ നിറവേറട്ടെ' എന്ന് സ്വർഗ്ഗത്തോട് ഞാൻ മറുപടി നൽകിയത് എല്ലാമറിഞ്ഞു കൊണ്ടു തന്നെയാണ്. നിനക്കറിയാമോ, ഈ കൽവഴി യാത്ര ആരംഭിച്ചത് പീലാത്തോസിന്റെ അങ്കണത്തിൽ നിന്നല്ല, എന്റെ ഗർഭപാത്രത്തിൽ നിന്നാണ്. എന്റെ ഉദരത്തിൽ നീയുരുവായ നാളിൽത്തന്നെ നിനക്കു വേണ്ടി നിന്റെ പിതാവും ഞാനും ആരംഭിച്ചതാണ് ഈ കുരിശു യാത്ര!" മടങ്ങിപ്പോകാനല്ല, വഴിയിൽ വീണു പോകാതെ, സ്വർഗ്ഗസ്ഥ പിതാവിന്റെ ഇഷ്ടം പൂർത്തിയാക്കാൻ നിനക്കു കൂട്ടുവരാൻ വേണ്ടിയാണ് ഞാൻ വന്നത്".

മനസ്സുകൊണ്ടു മറിയം പറഞ്ഞ വാക്കുകൾക്കുവേണ്ടി കാത്തു നിൽക്കാതെ, പൊടിപടലങ്ങളുയർത്തി, കൽവഴികളിലൂടെ ആ യാത്ര മുന്നോട്ടു പോയി; മറിയത്തിന്റെ ഓർമ്മകളാവട്ടെ മുപ്പതു സംവൽസരങ്ങൾ പിന്നിലേക്കും.

പുലരാൻ തുടങ്ങുന്ന ആ രാത്രിയിൽ ബേത്‌ലഹേമിന്റെ വീഥികളിൽ അപ്പോഴും മഞ്ഞും തണുപ്പും പെയ്യുന്നുണ്ടായിരുന്നു. പാതിരാവിന്റെ വിജനതയിൽ തളർന്നുലഞ്ഞ്, അടഞ്ഞുകിടന്ന സത്ര വാതിലുകൾക്കു മുന്നിൽ വിവശയായി നിന്നിട്ടൊടുവിൽ, ഒരു കാലിത്തൊഴുത്തിന്റെ ഇത്തിരിയിടങ്ങളിലേക്ക് തന്റെ മകനെ പിറക്കാനനുവദിക്കുമ്പോൾ അതവന്റെ കുരിശിന്റെ ഒന്നാം സ്ഥലമായിരുന്നുവെന്ന് അവൾക്കറിയാമായിരുന്നോ? കീറ്റുശീലകളിൽ പൊതിഞ്ഞെടുത്ത തന്റെ ചോരക്കുഞ്ഞിനേയും മാറോടു ചേർത്തുപിടിച്ച്, അരണ്ട നിലാവെളിച്ചത്തിൽ, ആരുമറിയാതെ ബേത്‌ലഹേം പട്ടണാതിർത്തി പിന്നിട്ട് ഈജിപ്തിന്റെ മണലാരണ്യത്തിലേക്കു കാൽ തൊടുമ്പോൾ, അത്, യേശുവെന്ന് ദൈവം പേരിട്ട തന്റെ ഏക മകന്റെ കുരിശു യാത്രയും ഭാഗമായിരുന്നുവെന്ന് മറിയാമെന്ന പെൺകുട്ടി എപ്പോഴെങ്കിലും കരുതിയിട്ടുണ്ടാവുമോ?

പട്ടണവഴികളവസാനിച്ച് മരുഭൂമിയുടെ വന്യതകളിലേക്ക് പ്രവേശിക്കുമ്പോൾ അവൾ വല്ലാതെ ഭയന്നിരുന്നു. സഞ്ചരിച്ചിരുന്ന കഴുതയുടെ കുളമ്പുകൾക്കിടയിൽ മണൽത്തരികൾ ഞെരിഞ്ഞമരുന്ന ശബ്ദം പോലും അവളെ വല്ലാതെ ഭയപ്പെടുത്തി. വാളൂരിപ്പിടിച്ച് ഹേറോദേസിന്റെ ഒരായിരം പടയാളികൾ തന്റെ മകനെ കൊല്ലാൻ പിന്നാലെ അലറിയടുക്കുന്നതു പോലെ അവൾക്കു തോന്നി. എങ്കിലും കാവലിന് ദൈവം ഭരമേൽപ്പിച്ച യൗസേപ്പെന്ന നിശബ്ദനായ നീതിമാന്റെ പിന്നാലെ അവൾ അനുസരണയോടെ സഞ്ചരിച്ചു.

പിന്നീടെത്ര യാത്രകൾ! ഈജിപ്തിൽ നിന്നു നസ്രത്തിലേക്ക്. പിന്നെ മകന്റെ പിന്നാലെ അവന്റെ പരസ്യ ജീവിതത്തിൽ നിഴൽ പോലെ. മുപ്പതാം വയസ്സിൽ അവൻ വീടു വിട്ടിറങ്ങിയപ്പോഴും നസ്രത്തിലെ സിനഗോഗിൽ അവൻ പരിഹസിക്കപ്പെട്ടപ്പോഴും അവനെ കല്ലെറിയണമെന്നാഗ്രഹിച്ച് ആളുകൾ തക്കം പാർത്തിരുന്നപ്പോഴും അവനെ കൊല്ലാൻ ഉപജാപങ്ങൾ നടന്നപ്പോഴുമൊന്നും ഒരു നോക്കു കൊണ്ടുപോലും മറിയം അവനെ തടഞ്ഞില്ല. തന്റെ കുരിശുയാത്രയ്ക്ക് തന്റെ മകൻ നന്നായി ഒരുങ്ങട്ടേ! അതായിരുന്നു മറിയത്തിന്റെ മനസ്സ്. ദൈവഹിതം നിറവേറണമെന്ന് ഒരായുഷ്കാലം മുഴുവൻ ആഗ്രഹിച്ച്, ആയുസ്സ് മുഴുവൻ കൊടുത്തവൾക്കൊപ്പം മനസ്സു കൊണ്ടെങ്കിലും കാൽവരിയോളം സഞ്ചരിക്കാൻ കഴിയുന്നത് എത്ര ഭാഗ്യമാണ്! ഈ സഹന യാത്രയിൽ മറിയത്തിന്റെ മനസ്സോടെ 'അവനോടൊപ്പം മരിക്കാൻ നമുക്കും പോകാം'.

**പ്രാർത്ഥന:** ഞങ്ങൾക്കു വേണ്ടി കുരിശുമരണം ചുമന്നവനായ ഈശോയേ, ഞങ്ങളുടെ പാപങ്ങൾക്കു വേണ്ടി അങ്ങു സഹിച്ച വേദനകളോർക്കുമ്പോൾ ഞങ്ങളുടെ പാപം എത്ര കഠിനമായിരുന്നു എന്ന് ഞങ്ങൾ മനസ്സിലാക്കുന്നു. കുരിശു യാത്രയ്ക്കിടയിൽ അമ്മയെ കണ്ടപ്പോൾ അങ്ങ് അനുഭവിച്ച വേദന ആർക്കു വർണ്ണിക്കാനാവും. അങ്ങയും അങ്ങയുടെ മാതാവും സഹിച്ച വേദനകളോർത്ത് ഇനിമേൽ പാപം ചെയ്യാതെ ജീവിക്കാൻ ഞങ്ങളെ സഹായിക്കണമേ. ഇനിയും പാപം ചെയ്ത് അങ്ങയുടെ കുരുശിന്റെ ഭാരം വർദ്ധിപ്പിക്കാൻ ഇടയാവാതെ പിശാചിന്റെ എല്ലാ കെണികളിൽ നിന്നും ഞങ്ങളെ സംരക്ഷിക്കണമേ. അങ്ങയുടെ രക്ഷാകരമായ കുരിശ് ഞങ്ങൾക്ക് രക്ഷയുടെ അടയാളവും ജീവന്റെ മാർഗ്ഗവുമായിരിക്കട്ടെ. ആമ്മീൻ.





**റവ. ഫാ. ആദർശ് കുമ്പളത്ത്**
വികാരി, അമ്പിളികോണം

# ഒരു വിളിക്ക് കാതോർത്ത്

കുരിശിന്റെ വഴിയുടെ വേദന നിറഞ്ഞ യാത്രയിൽ ഒരു താങ്ങ് പകരുവാൻ നിയോഗിക്കപ്പെട്ട ഒരു നാട്ടിൻപുറത്തുകാരനാണ് കിറേനക്കാരനായ ശിമയോൻ. ആർപ്പുവിളികളും ആരവങ്ങളുമുയർത്തി കടന്നു പോകുന്ന ജനക്കൂട്ടത്തെ കാണാൻ കാൽവരിയുടെ കൽവഴികളിലേക്കോടിയെത്തിയവന് കിട്ടിയത് വെറു മൊരു കാഴ്ച മാത്രമല്ല ഒരനുഭവമായിരുന്നു. കൊല്ലാൻ കൊണ്ടുപോയ കുഞ്ഞാടിനൊപ്പം കുറെ ദൂരം, രക്തമൊലിക്കുന്ന അവനോടൊപ്പം ഒരു യാത്ര. അവന്റെ ശരീരത്തിൽ ഗന്ധവും ഉതിർനിശ്വാസത്തിന്റെ ചൂടും ഹൃദയത്താളത്തിലെ ആയാസവും എല്ലാം അടുത്തു നിന്നറിഞ്ഞവൻ! ആ അറിവാണ് അവനെ കൂടുതൽ ചേർത്തുനിർത്തിയത്. വളരെ പെട്ടെന്ന് തിരിച്ചു പോകാൻ നിശ്ചയിച്ചതാണ്. ഒരു കൊലയാളിയോടൊപ്പം നടക്കണമെന്ന് ഒരിക്കലും ആഗ്രഹിച്ചതല്ല. എന്നിട്ടും ആരെക്കെയോ ആയുധം കാട്ടി ഭീഷണിപ്പെടുത്തിയ പ്പോൾ വഴങ്ങിയെന്നു മാത്രം. പക്ഷേ അന്നേരവും ഓർ ത്തില്ല ഈ രംഗം കുരിശിന്റെ വഴിയിൽ പിൽക്കാലത്ത് ഒരു ധ്യാനമായിത്തീരുന്നെന്ന്... ഒരു ചിന്തയുടെ വിഷയമാകുക അതും ക്രൂശിതന്റെ തോളോടു ചേർന്നുള്ള വാക്കുകൾക്കതീതമായ ഒരു യാത്ര.

ചില യാത്രകളങ്ങനെയാണ്. ഒട്ടു ചില പാഠങ്ങളും ബോധ്യങ്ങളും അനുഭവവും പകരുന്ന സുഖദമായ ചില യാത്രകൾ. യാത്രകൾ ആത്മാവിലേക്കുള്ള സഞ്ചാരം കൂടിയാണ്. ആത്മാവിന്റെ സുഖദങ്ങളിലേക്കും വഴികളിലേക്കുമുള്ള ഗമനങ്ങൾ... ആത്മാവിന്റെ ഭാഷ ദൈവത്തിന്റെ ഭാഷയാണ്. ഓരോ യാത്രകളും പൂർത്തീകരിക്കപ്പെടുന്നത് ഈ ആത്മദാതാവിന്റെ സാന്നിധ്യം സംജാതമാകുമ്പോഴാണ്. ആത്മദാതാവിൽ വിലയം പ്രാപിക്കുന്നതുവരെ ഈ യാത്ര അപൂർണമെന്ന് കാർത്തേജിലെ അഗസ്റ്റിൻ കുറിച്ചിടുന്നതും ഈ ഉള്ളറകളെ തൊട്ടറിഞ്ഞിട്ടാകണം.

ശിമയോന് ലഭിക്കുന്നത് ഈ ഉള്ളറകളുടെ അർത്ഥമാണ്. സാധാരണമായ ദൈനംദിന ജീവിത ത്തിന്റെ നാട്ടിൻപുറങ്ങളിൽ നിന്ന് കുരിശിന്റെ വഴിയിലേക്ക് ഓടിയ സാത്വികൻ. ഒരു നിസ്വനെ പോലെ കാഴ്ചക്കാരനായി നിന്നുകൊണ്ടിരുന്ന അവന് പടയാളികൾ സമ്മാനിച്ചത് കുരിശിന്റെ ഒരഗ്രമായിരുന്നു. ഒന്നു പകച്ചെങ്കിലും അവൻ നസ്രായന്റെ തോളോട് ചേർന്നുനിന്നു.

വേദനിക്കുന്നവന്റെ കുരിശിന്റെ അഗ്രം താങ്ങാൻ കഴിയുന്നത് ഒരു സുകൃതമാണ്. ഒരു ജന്മസാഫല്യം തന്നെ ആ അവസരങ്ങൾ പ്രദാനം ചെയ്യും. ശിമയോനും അനന്തര തലമുറകൾക്കും ഓർത്തിരിക്കാൻ മനോ ഹരവും വിശുദ്ധവുമായ ഒരു നിമിഷമാണ് കുരിശിനോട് ചേർന്നു നിൽക്കാൻ ലഭിച്ച അവസരം. കേവലമൊരു ചുമടല്ല താൻ താങ്ങുന്നത് എന്ന അവബോധത്തിന്റെ നിമിഷമാണ് അവൻ ധന്യനായിത്തീരുന്നത്. ജീവിത ത്തിൽ അതുവരെയും എന്തെല്ലാം ഭാരങ്ങൾ അവൻ തന്റെ ചുമലിൽ വച്ചിട്ടുണ്ട്. അപ്പോഴെല്ലാം എങ്ങനെയെങ്കിലും ലക്ഷ്യസ്ഥാനത്ത് എത്തിയിരുന്നെങ്കിൽ എന്ന ഒരൊറ്റ ചിന്ത മാത്രമാണ് അവനെ മുന്നോട്ട് നയിച്ചിരുന്നത്. എന്നാൽ ഇത്തവണ ചിന്തകൾക്ക് ഒരു മാറ്റം. നസ്രായന്റെ കുരിശിന് അത്രമാത്രം ഭംഗിയോ എന്തോ ഒരു പ്രത്യേകത തന്റെ ചുമലിലിരിക്കുന്ന കുരിശിനുണ്ട്. ലക്ഷ്യസ്ഥാനം എത്താതിരുന്നെങ്കിൽ എന്നൊരാശ! കാരണം പലതാണ്.

അവിടെയെത്തിയാൽ ഉടനെ ഈ മുപ്പത്തിമൂന്നുകാരനെ ഈ തടിയോട് ചേർത്തു തറയ്ക്കും. എന്തോ ഇവൻ ഇപ്പോഴെങ്ങും മരിക്കേണ്ടവനല്ല എന്നൊരു തോന്നൽ. കാര്യം കുറച്ചു നിമിഷങ്ങളെ ഇവനോടൊപ്പം നടന്നു ള്ളുവെങ്കിലും വർഷങ്ങളുടെ പരിചയവും ആഴവും തോന്നുന്നു. ആ കണ്ണുകളിൽ വല്ലാത്തൊരു തീക്ഷ്ണ തയും, ശാന്തതയും. പൊതുവേ ക്രൗര്യം പൂണ്ട് കോപി ച്ചാർക്കേണ്ട സമയത്തുപോലും താൻ ഏറ്റെടുത്തിരി ക്കുന്നത് താൻ തന്നെ പൂർത്തിയാക്കേണ്ട ഒരു നിയോഗമെന്നതുപോലെയാണ് ഇവൻ കുരിശ് ചുമക്കുന്നത്.

സിനഗോഗിൽ ഒരു പ്രഘോഷണം നടത്തുന്നതു പോലെയോ, ജറുസലേമിലെ അതിവിശുദ്ധ വിരിക്കകത്ത് നടത്തുന്ന ഒരു സമാധാനബലി പോലെയോ ഉള്ള ഒരു മുഖഭാവമാണ് അവനിപ്പോഴും. താഡനങ്ങളും



പീഢനങ്ങളും അവന്റെ ശരീരത്തെ കൂടുതൽ വികൃതമാക്കിയിട്ടുണ്ട്. മുഖം പോലും ശരിക്ക് വ്യക്തമല്ല, എന്നിട്ടും മറ്റുള്ളവരെ ആശ്വസിപ്പിക്കുന്ന മുഖമാണ് അവന്. ഇടയ്ക്ക് വഴിയിൽ കരഞ്ഞു നിൽക്കുന്ന സ്ത്രീകളെ ആശ്വസിപ്പിക്കുന്നത് കണ്ടു. പഴിവാക്കുകളും ശാപങ്ങളും ആരും ആവർത്തിച്ചു പോകുന്ന ക്രൂരമായ പീഢാനുഭവ വേളയിൽ ഇടയ്ക്കിടെ ആവർത്തിക്കുന്ന ഒരു വാക്ക് 'ആബാ ആബാ' എന്നാണ്. ചേർന്നു നിൽക്കുന്ന തന്നെ കൃതജ്ഞതയോടെയാണ് നോക്കു ന്നത്, ഒന്നുരണ്ടു തവണ അവ്യക്തമായി പുഞ്ചിരിക്കാനും ശ്രമിച്ചു.

ഇതൊരു പുണ്യപ്പെട്ട ജന്മമാണ്. ഒരു പ്രത്യേക ഒരുക്കവും കൂടാതെ തന്നെ കുരിശിനോട് ചേർത്തു നിർത്താൻ അവൻ മനസ്സായി. അവനൊരു ദൈവകുമാര നാണെന്ന് പിന്നീട് മനസ്സിലായി. ഒടുവിലറിയുന്നു ക്രൂശിലെ പീഢനത്തിനു ശേഷം മരണപ്പെട്ട അവൻ മൂന്നാം ദിവസം ഉയിർത്തെഴുന്നേറ്റെന്ന്....!

ദൈവപുത്രാ അങ്ങു രണ്ടാമത് വരുമ്പോൾ കുരിശിനോട് നിർബന്ധിച്ചതുകൊണ്ടാണെങ്കിലും നിനച്ചിരിക്കാതെ ചില ദൈവാനുഗ്രഹങ്ങൾ നമ്മുടെ ജീവിതത്തിലെത്തും. ഈ വഴിയാത്രയിൽ കണ്ടുമുട്ടുന്ന വരെ സഹായിക്കാൻ നാം മുതിരുമ്പോൾ ഒരുപക്ഷേ മറുവശത്ത് ക്രിസ്തു തന്നെയാകും. സഹായിക്കണമെന്ന് യാചിക്കുന്നവരെ ഒരിക്കലും നാം ഉപേക്ഷിക്കാൻ പാടില്ല. ജീവിതത്തിന്റെ വേദനകളുടെ കാൽവരി യാത്രകളിൽ പരസ്പരം ആശ്വസിപ്പിക്കുവാനും കൈത്താങ്ങ് പകരുവാനും നമുക്ക് കഴിയട്ടെ. നാമൊരു കുരിശു താങ്ങുമ്പോൾ അത് ഒരുപക്ഷേ നമ്മുടെ തന്നെ കുരിശാകാം. എനിക്കു വേണ്ടി മറ്റൊരാൾ ചുമ ക്കുന്ന കുരിശ്. അതു ഒരു പക്ഷേ രണ്ടുപേർക്ക് വേണ്ടിയുള്ള ഒരു കുരി ശാകാം-ഓരോവശത്തും ഓരോ ക്രൂശികരണങ്ങൾ നടക്കാം... എന്തുതന്നെ യാലും കുരിശ് വഹിക്കാ തെ കാൽവരിയാൽഎത്താ നാകില്ല. ഈ യാത്ര പൂർത്തിയാക്കുകയും വേണം. നടക്കുന്ന വഴി യിൽ തലയുയർത്തി ഒരു സ്വരം ശ്രദ്ധിക്കണം. ആരെ ങ്കിലും എന്നെ വിളിക്കുന്നു ണ്ടോ ഒരു കുരിശിന് താങ്ങു പകരാൻ. അങ്ങനെ യൊരു വിളിക്ക് ഞാൻ കാതോർക്കുന്നു.

**പ്രാർത്ഥന**

കർത്താവായ യേശുവേ, ഞങ്ങൾ നടന്നുപോകുന്ന വഴിയിൽ അനേകരുടെ കുരിശുകൾ വഹിക്കാൻ കൃപ നൽകണമേ. അങ്ങനെ കുരിശുകൾക്ക് കൂട്ടായി ഞാനും കാൽവരിയുടെ നെറുകയിലെത്തി ഒരു ബലിയിൽ പങ്കുചേരാൻ വരം തരണമേ.

ആമ്മീൻ.






**റവ. ഫാ. ജോസ് ചരുവിൽ**
വികാരി, പാളയം

# സ്നേഹത്തിന്റെ തൂവാല

സഹനത്തിന്റെ യാത്ര തുടരുകയാണ്. രക്തവും വിയർപ്പും കൂടി കലർന്ന് യേശുവിന്റെ മുഖം വിരൂപമായിരിക്കുന്നു. ഒരിക്കൽ സുന്ദരമായിരുന്ന ആ മുഖം. അനേകർ ആ ദർശനം കൊതിച്ചിട്ടുണ്ട്. ദർശനത്തിലൂടെ സൗഖ്യമാക്കപ്പെട്ടവരും ഏറെ.

ഇപ്പോഴിതാ, പരസ്യ ജീവിത കാലത്ത് അവിടുത്തെ അനുഗമിച്ച അനേകം സ്ത്രീകളിൽ (crf: St. LK 8/1-3) ഒരുവളും, പന്ത്രണ്ടു വർഷമായി രക്തസ്രാവം ബാധിച്ച്, അവിടുത്തെ വസ്ത്രാഗ്രത്തിൽ വിശ്വാസത്തോടെ സ്പർശിച്ച് സുഖമാക്കപ്പെട്ടവളെന്ന് പാരമ്പര്യം പറയുന്നവളുമായ, വേറോനിക്കാ എന്ന സ്ത്രീ അവിടുത്തെ സമീപിക്കുന്നു. അവൾക്ക് പ്രതിനന്ദി കാണിക്കണം. കാരണം അവൾ അത്രമാത്രം ഈശോയെ സ്നേഹിച്ചിരുന്നു. അവിടുത്തെ സഹനത്തിന് കുറവ് വരുത്തണം. ഇതാ! കെവുറീൻകാരൻ ശിമയോൻ അവിടുത്തെ കുരിശ് താങ്ങി സഹായിക്കുന്നത് അവൾ കാണുന്നു. തനിക്കും അവിടുത്തെ സഹായിക്കണം. സ്ത്രീ എന്ന നിലയിൽ അവിടുത്തെ കുരിശ് താങ്ങാൻ ശാരീരികമായി താൻ അശക്തയായിരിക്കാം. എന്നാൽ തന്നാലാവുന്ന വിധം അവൾക്ക് അവിടുത്തെ സഹായിക്കണം.

ആക്രോശിക്കുന്ന പട്ടാളക്കാരുടേയും പരിഹസിക്കുന്ന ഫരിസേയരുടേയും സദുക്കായരുടേയും മധ്യത്തിലൂടെ, ധൈര്യം സംഭരിച്ച് അവളിതാ ഈശോയുടെ മുമ്പിലെത്തുന്നു. സ്നേഹം പ്രതിബന്ധം അറിയുന്നില്ലല്ലോ. വളരെ അടുത്തെത്തി അവൾ ഈശോയുടെ മുഖം ദർശിക്കുന്നു. അവിടുത്തെ മുഖഭാവം അവളെ ഏറെ വേദനിപ്പിക്കുന്നു. അവളുടെ ഹൃദയത്തെ അത് വല്ലാതെ ഉലയ്ക്കുന്നു. ആ മുഖത്ത് നിന്ന് പ്രസരിക്കുന്ന ഭാവം ഇപ്പോഴും ശാന്തതയുടേയും എളിമയുടേതുമാണ്. എങ്കിലും ഇനിയും കൂടുതൽ സഹിക്കുവാൻ അവിടുന്ന് ശക്തനല്ല. അവിടുത്തെ സഹനത്തിന്റെ കാഠിന്യം അത്രമാത്രം വലുതാണ്. അവൾ തന്റെ തൂവാലയെടുത്ത് ഭക്തിപൂർവ്വം അവിടുത്തെ മുഖം തുടച്ചു.

യേശുവിന് വേറോനിക്കായുടെ പ്രവൃത്തി ഏറെ ആശ്വാസപ്രദമായിരുന്നു. സ്നേഹത്തിന് പ്രതിസ്നേഹം കാണിക്കുവാൻ ഒരാളെങ്കിലും ഉണ്ടായല്ലോ. നന്ദിസൂചകമായി ഈശോ തന്റെ മുഖച്ഛായ അവളുടെ തൂവാലയിൽ പതിച്ചു നൽകി.

വേറോനിക്കായെപ്പോലെ യേശുവിനോടുള്ള നന്ദി നിറഞ്ഞ ഹൃദയത്താൽ ജ്വലിക്കുന്ന ഒരാളായി നമുക്കും തീരാം. അനുകൂല സാഹചര്യങ്ങളിൽ മാത്രമല്ല പ്രതികൂല സാഹചര്യങ്ങളിലും അവിടുത്തെ സാക്ഷ്യപ്പെടുത്തുവാൻ നമുക്ക് ശ്രമിക്കാം. നമുക്ക് ചുറ്റുമുള്ള പാവപ്പെട്ടവരിലും അശരണരിലും യേശുവിനെ ദർശിച്ചുകൊണ്ട്, വേറോനിക്കായെപ്പോലെ അവരുടെ കണ്ണുനീരൊപ്പുവാനും അവർക്ക് ആശ്വാസം പകർന്നു കൊടുക്കുവാനും നമുക്ക് തീരുമാനമെടുക്കാം. "ഈ പാവപ്പെട്ടവരിൽ ഒരുവന് ചെയ്തപ്പോൾ എനിക്ക് തന്നെയാണ് ചെയ്തതെന്ന അവിടുത്തെ വചനം (മത്തായി 25/40) നമുക്ക് ഓർക്കാം.






**റവ. ഫാ. ജോസഫ് വള്ളിയാട്ട്**
വികാരി, കുറ്റിയാനി

# പടിയിറങ്ങുമ്പോൾ പതറിവീഴുന്നവൻ

യേശു വീണ്ടുമൊരിക്കൽ കൂടി തളർന്നു വീഴുന്നു. ഈ വീഴ്ച അനുസ്മരിക്കുന്ന ഇടം പഴയ ജറുസലേം നഗരത്തിന്റെ വാതിലിലാണ്. പടിഞ്ഞാറ് ദിക്കിലുള്ള കവാടം. കുറ്റവാളികളെ വധിക്കാനായി നഗരവാതിൽ കടത്തുമ്പോൾ അവിടെവച്ച് ഒരിക്കൽ കൂടി അവന്റെ മേലുള്ള വിധിവാചകം വായിക്കപ്പെടും. യേശുവിനെ സംബന്ധിച്ച് നഗരത്തിനു പുറത്ത് കാൽവരിയിൽ, മരണംവരെയും ശപിക്കപ്പെട്ട മരത്തിൽ തൂക്കപ്പെടുന്നതിനുള്ള വിധിയാണത്.

പിടക്കോഴി കുഞ്ഞുങ്ങളെ എന്നപോലെ ഈ നഗരത്തിന്റെ മക്കൾക്കുമേൽ ജാഗരിക്കാൻ കൊതിച്ചവനാണ്, ഇതേ തെരുവുകളുടെ നിഷ്കളങ്കമായ പ്രതീക്ഷകൾ ഒലിവിലകളുയർത്തി ഓശാനപാടി എതിരേറ്റവനാണ്, തിരസ്കൃതനായി, ഉച്ചിമുതൽ ഉപ്പൂറ്റിവരെ ഒറ്റവ്യണമായി രൂപം മാറിയ ഉടലിൽ, ശപിക്കപ്പെട്ട മരണത്തിന്റെ മുൻകുറിയായി കെട്ടിവച്ച കൊടുംഭാരവുമായി നഗരത്തിൽ നിന്ന് പടിയിറങ്ങുന്നത്.

തളർന്നു പോയി എന്ന്, തോറ്റുപോയി എന്ന് ഉടലുകൊണ്ടുള്ള ഏറ്റുപറച്ചിലാണു വീഴ്ചകൾ. രാജാവായി നഗരത്തിന്റെ മുൻവാതിലിലൂടെ എഴുന്നള്ളി വന്നവൻ, കുറ്റവാളിയായി കുരിശുചുമന്ന് പിൻവാതിലിറങ്ങുമ്പോൾ, അവന്റെ പാദങ്ങൾ ഇടറിപ്പോകുന്നത്

---

**പ്രാർത്ഥന**

യേശുവേ, എതിർക്കുന്നവരുടെ നടുവിലൂടെ കടന്ന് വന്ന് അങ്ങയുടെ മുഖം തുടച്ച വേറോനിക്കായുടെ ധൈര്യം എനിക്ക് മാതൃകയാണ്. എന്നാൽ എന്റെ ക്രിസ്തീയ ജീവിതവും സാക്ഷ്യവും പ്രഘോഷണവുമെല്ലാം അനുകൂലമായ സാഹചര്യങ്ങളിൽ മാത്രമാണെന്ന് ഞാൻ തിരിച്ചറിയുന്നു. 'സാഹചര്യങ്ങൾ അനുകൂലമാണെങ്കിലും അല്ലെങ്കിലും വചനം പ്രഘോഷിക്കാം' (2 തിമോ. 4/2) ആവശ്യപ്പെടുന്ന വി. പൗലോസിന്റെ തീക്ഷ്ണത എനിക്ക് നൽകണമേ. "മനുഷ്യരുടെ മുമ്പിൽ എന്നെ ഏറ്റു പറയുന്ന ഏതൊരുവനേയും ദൈവത്തിന്റെ ദൂതന്മാരുടെ മുമ്പിൽ മനുഷ്യപുത്രനും ഏറ്റുപറയും. മനുഷ്യരുടെ മുമ്പിൽ എന്നെ തള്ളിപ്പറയുന്നവൻ, ദൈവത്തിന്റെ, ദൂതന്മാരുടെ മുമ്പിലും തള്ളിപ്പറയപ്പെടും. (വി. ലൂക്കാ. 12/8-9) എന്ന തിരുവചനം എന്നെ ഭയപ്പെടുത്തുന്നു. നാഥാ, അതുപോലെ എല്ലാവരാലും ഉപേക്ഷിക്കപ്പെടുന്നവരുടേയും ഒറ്റപ്പെട്ടു കഴിയുന്നവരുടേയും അടുത്തേക്ക് വെറോനിക്കായെപ്പോലെ കടന്നു ചെല്ലാൻ ഉള്ള ധൈര്യവും ശക്തിയും എനിക്ക് നൽകണമേ. അപ്പോൾ അങ്ങയുടെ മുഖം അവരിൽ ദർശിക്കാൻ എനിക്കും സാധിക്കും. അതിന് എന്നെ പ്രാപ്തനാക്കണമേ.

തോളിനുകുറുകേ കെട്ടിവച്ച മരക്കഷണത്തെക്കാൾ വളരെയേറെ വലിയഭാരങ്ങൾ അവന്റെ ഹൃദയത്തിലുള്ളതുകൊണ്ടുകൂടിയാണ്.

എല്ലാമുറിവുകളെയുംകാൾ ആഴവും അഴലുമുണ്ട് ഉയിരിൽ ചേർത്തുപിടിച്ച സ്നേഹങ്ങളിൽ നിന്നുള്ള തിരസ്കാരത്തിന്.

മനുഷ്യജന്മത്തിന്റെ രൂപകമാണ് ജറുസലേം എന്ന നഗരം. ദൈവത്താൽ തെരഞ്ഞെടുക്കപ്പെട്ടവൾ. ദിവ്യസാന്നിദ്ധ്യത്തിന്റെ ഭൗമിക കൂടാരം. പക്ഷെ ജാതികളുടെ തിന്മകൾ അവളിൽ വേരുറച്ചു. ദൈവം അവളെ വിട്ടുപോയി. ജാതികളുടെ ഭരണാധിപന്മാർ അവളുടെ കോട്ടയ്ക്കുള്ളിൽ ആധിപത്യമുറപ്പിച്ചു.

തിന്മമാത്രം നിറഞ്ഞ നഗരം എന്ന് നാമവളെ തെറ്റിദ്ധരിക്കരുത്. കുറച്ചുനാൾ മുൻപ് മാത്രം അവനിരിക്കുന്ന കഴുതയുടെ കാലുപോലും നിലത്തുതട്ടാതെ തളിർ വിരിച്ചും തുണികൾ വിരിച്ചും അവനെ എതിരേറ്റ കളങ്കമറിയാത്ത സ്നേഹം ആ നഗരത്തിനുള്ളിൽ തന്നെ വിങ്ങിനിൽപ്പുണ്ട്. അവനെ താങ്ങാൻ ആഗ്രഹമുള്ളവരുണ്ട്, രക്തംപുരണ്ട മുഖം തുടയ്ക്കാൻ ആളുണ്ട്, അവന്റെ പീഡകൾ സ്വപ്നങ്ങളിൽ കണ്ട് ഉറക്കം നഷ്ടപ്പെട്ടവരുണ്ട്.

സൗകുമാര്യങ്ങൾ, സ്നേഹങ്ങൾ, കടപ്പാടുകൾ, നീതിബോധം... ഇതൊന്നും മൊത്തമായി പടിയിറങ്ങിപ്പോയിട്ടല്ല നാം പാപികളാകുന്നത്, രക്ഷകനെ തള്ളിപ്പറയുന്നത്.

നന്മകൾക്കൊക്കെ മുകളിൽ നമുക്കുതന്നെ വഴങ്ങാത്ത വ്യാമോഹങ്ങൾ, നമ്മുടെ കൈപ്പിടിയിലൊതുങ്ങാത്ത കണക്കുകൂട്ടലുകൾ, നാം തന്നെ പലപ്പോഴും അറപ്പോടെ മാത്രം ചികഞ്ഞുനോക്കിയിട്ടുള്ള നൃശംസതകൾ നമ്മിൽ ആധിപത്യം പുലർത്തുമ്പോഴാണ് നാം ദൈവത്തെ തെരുവിലിറക്കിവിടുന്നത്.

തിരസ്കരിക്കപ്പെട്ട സ്നേഹം ചുമലിലേറ്റി കുഴഞ്ഞുവീഴുന്ന രക്ഷകനും ചില മനുഷ്യാവസ്ഥകളുടെ പ്രതിരൂപമാണ്.

നൊന്ത് പെറ്റും, ജീവരക്തം ഇറ്റിച്ചു പോറ്റിയും മക്കളെ വളർത്തി വലുതാക്കിയിട്ട്, ഒരുവറ്റോ ഒരിറ്റു വെള്ളമോ കൊടുക്കാനാളില്ലാതെ തെരുവിറങ്ങുന്ന വാർദ്ധക്യങ്ങളിൽ അവനുണ്ട്. വെളിച്ചത്തിലേക്ക് കൈപിടിച്ചു നടത്താൻ കടപ്പെട്ട കരങ്ങൾ തന്നെ വഴിതെറ്റിച്ചും, കരുതിവളർത്താൻ കടപ്പെട്ടവർ ഉപേക്ഷിച്ചും, തോളുറയ്ക്കാത്ത പ്രായത്തിൽ വഹിയാത്ത ഭാരങ്ങളെടുത്തും തെരുവിലെത്തിയ കുരുന്നു ജന്മങ്ങളിലും അവനുണ്ട്.

തലമുറകളുടെ ഈ രണ്ടറ്റങ്ങൾക്കിടയിലോ? അവിശ്വസ്തതയുടെ ചുംബനത്താൽ ഒറ്റിക്കൊടുക്കപ്പെട്ടവർ, സ്നേഹിതരാലും സഹോദരങ്ങളാലും തിരസ്കരിക്കപ്പെട്ടവർ, ജീവിതഭാരം കൊണ്ട് തളർന്നുപോകുന്നവർ, വിയർപ്പായും രക്തമായും ഊർജം വാർന്നുപോയവർ, രോഗപീഡകളുടെ ഇരുട്ടിൽ വഴിതടഞ്ഞ് വേച്ചുപോകുന്നവർ... അവന്റെ പാദങ്ങൾ ഇടറിപ്പോവുന്നത്, അവൻ മുഖമടച്ചുവീഴുന്നത് പലതവണ കണ്ടവരാണ് നമ്മൾ.

തിരസ്കരിക്കുന്ന നഗരവും, തിരസ്കൃതനായ മിശിഹായും. ഇരുരൂപകങ്ങൾക്കിടയിൽ പൊതുവായുള്ളത് അനാഥമായിപ്പോകുന്ന നന്മകളെക്കുറിച്ചുള്ള ഓർമ്മപ്പെടുത്തലാണ്.

യേറുശലേമിന് അവളുടെ രക്ഷകനെ സ്വീകരിക്കാൻ സാധിക്കാതെ പോയതെന്തുകൊണ്ടാണ്? അവൾ ഹൃദയപൂർവ്വം പാടിയ ഓശാന ഗീതങ്ങളെ അപ്രസക്തമാക്കാൻ തക്കവിധം അവളിൽ തിന്മയുടെ ശക്തികൾ ശക്തിപ്പെട്ടിരുന്നു. ഒറ്റയ്ക്കും ഒളിവിലും ഒക്കെ അവളിൽ ഒതുങ്ങിനിന്നിരുന്ന നന്മകൾക്ക് ആ ശക്തികളെ പരാജയപ്പെടുത്താനാവുമായിരുന്നില്ല. രക്ഷയുടെ പരമോന്നതമായ ദാനത്തെ നഷ്ടപ്പെടുത്തുന്ന ദുരന്തത്തിലേക്ക് അത് അവളെ എത്തിക്കുന്നു.

നന്മയെന്ന് അറിയാവുന്നവ നഷ്ടപ്പെടുത്തുമ്പോൾ നമ്മുടെയൊക്കെയുള്ളിൽ അനാഥവേദനകൾ ഉണ്ടാവാറില്ലേ? യറുശലേമിനെ സംബന്ധിച്ച് ആ വേദനകളെ പ്രതിനിധീകരിക്കുന്നത് ഉപേക്ഷിക്കപ്പെട്ടവന്റെ, മുറിവേറ്റവന്റെ, കുരിശുചുമക്കുന്നവന്റെ പക്ഷത്തേക്ക് ധീരമായി നീങ്ങിനിൽക്കുന്ന ചില സ്ത്രീജന്മങ്ങളാണ്. പക്ഷെ അവരുടെ ഒറ്റപ്പെട്ട പ്രതിഷേധങ്ങൾക്ക് അവനെ രക്ഷിച്ചെടുക്കുവാനുള്ള ത്രാണിയില്ല.

രക്ഷ സ്വീകരിക്കുവാൻ ആഗ്രഹിക്കുന്ന ഓരോരുത്തരും ചെയ്യേണ്ടത് ആത്മാവിന്റെ ഉൾതളങ്ങളിൽ ഊറിവരുന്ന നന്മയുടെ, കനിവിന്റെ, കൃപയുടെ ചെറിയ നീരൊഴുക്കുകളെ ജാഗ്രതയോടെ ശക്തിപ്പെടുത്തുകയാണ്. അതോടൊപ്പം ജീവിതവഴികളിൽ മറ്റുള്ളവരിൽ നിന്ന് സ്വീകരിച്ച നന്മകളെ തെളിച്ചം കെടാതെ ഓർത്തുവയ്ക്കുകയും, നന്മകൾ നന്മകളെ ശക്തിപ്പെടുത്തും. ഒരുമിച്ചു തെളിയുന്ന നന്മയുടെ ചെറുവിളക്കുകൾക്ക് തിന്മയുടെ ആധിപത്യത്തെ ചെറുക്കുവാൻ കഴിയും. രക്ഷയുടെ ദൈവിക ദാനം കടന്നുവരുമ്പോൾ ആ ചെറുതെളിച്ചങ്ങൾ അവനെ ഓശാനപാടി സ്വീകരിച്ചുകൊള്ളും.

എന്റെ രക്ഷകാ, എന്റെ ഉപേക്ഷകളാണ് നിന്നെ തളർത്തുന്നതെന്ന് ഞാൻ അറിയുന്നു. നിന്നോടുള്ള സ്നേഹത്തിന്റെ ഉടമ്പടി ഞാൻ പാലിച്ചാൽ എന്റെ ഹൃദയത്തിൽ നീ എപ്പോഴും രാജാവായിരിക്കും. നീ വാഴേണ്ട ഇടങ്ങളിൽ നിന്ന് നിന്നെ പടിയിറക്കുവാൻ എനിക്ക് ഇടയാകാതിരിക്കട്ടെ. തിരസ്കാരങ്ങളുടെ ഭാരത്തിൽ നീ വീണുപോകുന്ന ഇടങ്ങളിൽ ധീരതയോടെ, ഔദാര്യത്തോടെ നിന്നെ ആശ്വസിപ്പിക്കുവാനും എന്നെ അനുഗ്രഹിക്കേണമേ.






**റവ. ഫാ. ശാന്തൻ ചരുവിൽ**
വികാരി, കാഞ്ഞിരംപാറ

# കുഞ്ഞുങ്ങളെ ഓർത്തു കരയാം

കുരിശിന്റെ വഴിയിലെ ഏറ്റം ഹൃദയഭേദകവും, പ്രവചനതുല്യവുമായ മുഹൂർത്തമാണ് 8-ാം സ്ഥലം. യേശുനാഥന്റെ വിവരണാതീതമായ പീഢകൾ കണ്ട് ഉള്ളുരുകി കരയുന്ന സ്ത്രീജനങ്ങളോട് അവിടുന്ന് അരുളിച്ചെയ്യുന്ന വചനങ്ങളാണ് ഇവിടുത്തെ പ്രതിപാദ്യം "എന്നെപ്രതി നിങ്ങൾ കരയണ്ട. നിങ്ങളെയും നിങ്ങളുടെ മക്കളെയും ഓർത്തുകരയുവിൻ" (വി. ലൂക്ക. 23:21-31). ആധുനിക ലോകത്തിന് ഏറ്റം പ്രസക്തമായ ഉപദേശം. ഇന്ന് ഏറ്റം അധികം നിഷ്ഠൂരതയ്ക്ക് ഇരയായിത്തീരുന്നത് കുഞ്ഞുങ്ങൾ.... സംരക്ഷകർ തന്നെ അവരുടെ നിഷ്കളങ്കബാല്യങ്ങളെ പിച്ചിച്ചീന്തുമ്പോൾ..... മതത്തിന്റെയും ദൈവത്തിന്റെയും പേരിൽ അവർ കുരുതി കൊടുക്കപ്പെടുമ്പോൾ... തുർക്കിയുടെ കടൽത്തീരത്ത് ഉറങ്ങിക്കിടക്കുന്നപോലെയുള്ള എയ്‌ലൻ കുർദു എന്ന സിറിയൻ അഭയാർത്ഥി പൈതലിന്റെ മൃതദേഹത്തിന്റെ കാഴ്ച മനസ്സു മരവിച്ചിട്ടില്ലാത്ത ആരെയാണ് നൊമ്പരപ്പെടുത്താതിരുന്നത്? മതത്തിന്റെ പേരിലുള്ള പോരാട്ടത്തിന്റെ ഇര! അഫ്ഗാനിസ്ഥാനിൽ താലിബാൻ പിടിയിൽ തടവിലാക്കപ്പെട്ട അമേരിക്കൻ സന്നദ്ധപ്രവർത്തകൻ ഡോ. ജോൺ ജോസഫിന്റെ അനുഭവ വിവരണത്തിൽ തന്റെ തടവറയ്ക്കു തോക്കുമായി കാവൽനിർത്തപ്പെട്ട 13 കാരൻ ബാലകനെക്കുറിച്ച് വിവരിക്കുന്നു. ചുരുങ്ങിയ സമയംകൊണ്ട് തന്റെ ഹൃദയത്തിൽ ഇടംപിടിച്ച നിഷ്കളങ്ക ബാലൻ, തന്നെ രക്ഷപ്പെടുത്തുവാനുള്ള അമേരിക്കൻ സൈന്യത്തിന്റെ ശ്രമത്തിൽ വെടിയേറ്റുവീഴുന്നത് ആ ഡോക്ടറുടെ സ്വകാര്യദുഃഖമായി അവശേഷിക്കുന്നു. നമ്മുടെ നാട്ടിലും വഴിതെറ്റുന്ന മുതർന്നവരുടെയൊക്കെ കൗതുകം ഇപ്പോൾ കുഞ്ഞുങ്ങളിലാണ് എന്ന അറിവ് വല്ലാതെ നടുക്കുന്നു.

കുഞ്ഞുങ്ങൾക്കുവേണ്ടി ക്രിസ്തു പറഞ്ഞതുപോലെ ആരും മിണ്ടിയിട്ടില്ല. അവന്റെ പിറവിയോളം പഴക്കമുള്ള ഭാരപ്പെട്ട ഒരോർമ്മയിൽ നിന്നായിരിക്കാം ഈ കരുതൽ. അവനെ തേടുന്നതിനിടയിലായിരുന്നല്ലോ ആ രാജ്യത്തെ രണ്ടു വയസ്സിൽ താഴെയുള്ള എല്ലാ ബാലന്മാരും വധിക്കപ്പെട്ടത് (വി. മത്തായി 2:16-18). മുതിർന്നപ്പോൾ ഒത്തിരി കുഞ്ഞുങ്ങളുടെ അപമൃത്യുവിന് താൻ നിമിത്തമായെന്ന ചിന്ത അവനെ എത്ര ഭാരപ്പെടുത്തിയിരിക്കണം? അതായിരിക്കാം കുരിശിന്റെ വഴിയിലെ സ്വന്തം വേദനകളെ മറന്ന് കുഞ്ഞുങ്ങളെ ഓർത്തുകരയുവാൻ അമ്മമാരെ ആഹ്വാനം ചെയ്യാൻ അവനെ പ്രേരിപ്പിച്ചത്.

മുതിർന്നവരുടെയും കുഞ്ഞുങ്ങളുടെയും താത്പര്യങ്ങൾ പരസ്പരം പോരടിച്ചപ്പോഴൊക്കെ അവൻ കുഞ്ഞുങ്ങളുടെ കൂടെകൂടി. യാതൊരു കരണവശാലും ദാമ്പത്യത്തിൽ സ്ത്രീയും പുരുഷനും വേർപിരിയരുത് എന്ന് ക്രിസ്തു ശഠിച്ചു. മോശയെക്കാൾ കഠിന നിഷ്ഠക്കാരൻ എന്ന പരിഹാസവും ചാർത്തപ്പെട്ടു (വി. മത്തായി19:3-12). ക്രിസ്തുവിനറിയാം മനസ്സുകൊണ്ടും ശരീരം കൊണ്ടും അകന്ന രണ്ടുപേർ ഒരു കൂരയുടെ കീഴിൽ വസിക്കുന്നതിന്റെ നരകം. എങ്കിലും കുഞ്ഞുങ്ങൾക്കു വേണ്ടി വിവാഹമോചനത്തെ അവൻ എതിർത്തു. വിവാഹമോചന ശേഷം സ്ത്രീക്കും പുരുഷനും പുതിയ ജീവിതപങ്കാളികളെ കിട്ടും. അനാഥരാകുന്നത് കുഞ്ഞുങ്ങൾ.

തന്റെ വിശ്രമത്തെക്കരുതി കുഞ്ഞുങ്ങളെ തടഞ്ഞ ശിഷ്യരോട് "ശിശുക്കൾ എന്റെ അടുത്ത് വരുവാൻ തടയരുത്" (വി. മത്തായി 19:13) എന്ന ശാസനയായിരുന്നു മറുപടി. ഒരു കുഞ്ഞിനോടുപോലും വളരുമ്പോൾ മുതിർന്ന ഒരാളെപ്പോലെയാകണം എന്ന് അവൻ പറ

ഞ്ഞിട്ടില്ല. മറിച്ച് മുതിർന്നവരോട് സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുവാൻ കുഞ്ഞുങ്ങളെപ്പോലെയാകുവാൻ ആഹ്വാനം ചെയ്യുന്നു (വി. മത്തായി 18: 1-5). കുഞ്ഞുങ്ങളെ നിന്ദിക്കരുത് എന്നും അവൻ ശഠിക്കുന്നു (വി. മത്തായി 18-10.) വാക്കുകൊണ്ടും പ്രവൃത്തികൊണ്ടും കുഞ്ഞുങ്ങൾക്കുനേരെയുള്ള നിന്ദനങ്ങളും അതിക്രമങ്ങളും ഏറുന്ന ലോകത്തിൽ ക്രിസ്തുവിന്റെ വചനങ്ങൾ എത്രയോ പ്രസക്തം. ഏറുന്ന നിന്ദനങ്ങൾക്കു നടുവിൽ പിടിച്ചുനിൽക്കാൻ ത്രാണിയില്ലാത്തതാകാം നമ്മുടെ കുഞ്ഞുങ്ങളെ വീടുവിട്ടു പോകുവാനും, ഇളം പ്രായത്തിൽ സ്വയം ജീവനവസാനിപ്പിക്കുവാനും പ്രചരിപ്പിക്കുന്നത്! വീട്ടിൽ അപ്പനും അമ്മയും രണ്ടു ചേരിയായി നിന്ന് വീറോടെ പൊരുതുമ്പോൾ നിന്ദിക്കപ്പെടുന്നത് കുഞ്ഞുങ്ങൾ! ക്ലാസുമുറിയിൽ അദ്ധ്യാപകന്റെ അഹത്തിനൊത്ത് അവർ ഉയരാത്തപ്പോഴും അവർക്ക് നിന്ദനം! ജരാനരകൾ ബാധിച്ച് വാർദ്ധക്യത്തിലെത്തിയവന്റെ പോലും കാമാർത്തിയ്ക്ക് ഇരയാകുന്ന കുഞ്ഞുങ്ങളുടെ ദാരുണ കഥകൾ മാദ്ധ്യമങ്ങളിൽ നിറഞ്ഞുനിൽക്കുന്നു! നിന്ദിക്കപ്പെടുന്ന ബാല്യങ്ങൾക്ക് കാവൽ സ്വർഗ്ഗദൂതരെന്ന ക്രിസ്തുവിന്റെ വെളിപ്പെടുത്തൽ (വി. മത്തായി 18:11) ആശ്വാസകരം തന്നെ. കുഞ്ഞുങ്ങൾക്ക് ദുഷ്പ്രേരണ നൽകുന്നവന്റെ ശിക്ഷയും വിധിച്ചുകഴിഞ്ഞു "കഴുത്തിൽ തിരികല്ലുകെട്ടി കടലിന്റെ ആഴത്തിൽ താഴ്ത്തുക" (വി. മത്തായി 18:6).

കുഞ്ഞുങ്ങളെ തിരുത്തുവാൻ ശിക്ഷയും ശിക്ഷണവും തമ്മിലുള്ള വ്യത്യാസം ഈ പ്രക്രിയയിൽ ഏർപ്പെട്ടിരിക്കുന്നവർ മറക്കരുത്. ശിക്ഷണത്തിൽ നിറയെ കരുതലും സ്നേഹവുമാണ്. നിഷ്ഠകളും കാർക്കശ്യവും വച്ചുനീട്ടുമ്പോൾ പോലും അതിൽ സ്നേഹത്തിന്റെയും ഉപരിനന്മയുടെയും വിരൽമുദ്രയുണ്ടാകണം. തന്നെ തള്ളിപ്പറഞ്ഞ പത്രോസിനെ തിരുത്തുന്ന ക്രിസ്തുവിന്റെ ചിത്രം (വി. ലൂക്ക. 22:61). ശിശു മനഃശാസ്ത്രജ്ഞർക്കു പോലും പാഠമാണ്. തള്ളിപ്പറഞ്ഞ ശിഷ്യന്റെ നേരെ കരുണാർദ്രമായ ഒരു നോട്ടം മാത്രം മതിയായിരുന്നു അവനെ മനംനൊന്തുകരയാൻ നിർബന്ധിതനാക്കാൻ. ശിക്ഷണത്തിന്റെ എക്കാലത്തെയും മികവാർന്ന മാതൃക! ഒരു താക്കീതോ ശിക്ഷയോ ഇല്ലാതെ കുഞ്ഞുങ്ങളെ ശിക്ഷണത്തിലൂടെ നേർവഴിക്കു നയിച്ച ഗുരുക്കന്മാരുടെ ഉദാത്ത മാതൃക നമ്മുടെ മുമ്പിലുണ്ട്. രാത്രികാലങ്ങളിൽ ആശ്രമത്തിന് വെളിയിൽ ചാടുവാൻ മതിലിനോട് ചേർത്ത് സ്റ്റൂൾവെച്ച് നേരം പുലരും മുമ്പ് കയറിയതു പോലെ ഇറങ്ങി വരുന്ന ഒരു ശിഷ്യനെ ഗുരു നേരിട്ടത് സ്റ്റൂൾ എടുത്തുമാറ്റി പകരം തന്റെ കൂനു വച്ചുകൊടുത്താണ്. ആ വയോധികന്റെ മുതുകിൽ ചവിട്ടി ഇറങ്ങി വന്ന ശിഷ്യന്, രാത്രി മഞ്ഞുകൊണ്ട് പനി പിടിക്കരുത് എന്ന ഉപദേശവും. അവനിനി നേരെയാകാതെ തരമില്ലല്ലോ? എന്നാൽ ശിക്ഷയിൽ വേഗത്തിൽ പരിക്കേൽക്കുന്ന നമ്മുടെ ഈഗോയുണ്ട്. അതിനു പിന്നിൽ വേദനിപ്പിക്കുന്ന ഒരു സാഡിസ്റ്റ് ഒളിഞ്ഞിരിപ്പുണ്ട്. ശിക്ഷ കൊണ്ട് ഒരു കുഞ്ഞും നേർവഴിക്കു വന്നിട്ടില്ല.

നാം കരയരുത് എന്ന് യേശു പറഞ്ഞിട്ടില്ല. കരയണം. അതു നമ്മുടെ കുഞ്ഞുങ്ങളെ ഓർത്ത്. അവർ ക്രിസ്തുവിന്റെ മൂല്യങ്ങളിൽ നിന്ന് അകലുമ്പോൾ... മദ്യത്തിനും മയക്കുമരുന്നിനും വശംവദരാകുമ്പോൾ... ദുഷിച്ച ബന്ധങ്ങളുടെ തടവറയിലാകുമ്പോൾ... അവരിലെ മനുഷ്യത്വം മരവിക്കുമ്പോൾ... സാമൂഹിക പ്രതിബദ്ധത നഷ്ടപ്പെടുമ്പോൾ... മുതിർന്നവരെ ആദരിക്കാത്തവരാകുമ്പോൾ... ഒക്കെ നാം കരയണം. അത് വി. മോനിക്കയെപ്പോലെ ഈശോയുടെ മുമ്പിൽ എന്നുമാത്രം.

**പ്രാർത്ഥന**

എന്നും കുഞ്ഞുങ്ങളെ സ്നേഹിച്ച, അവരെ കരുതിയ, അവരെ മാറോട് ചേർത്ത്, അവരെപ്പോലെയാകുവാൻ പഠിപ്പിച്ച നല്ല ഈശോയെ, ഇന്ന് ഞങ്ങൾക്ക് നഷ്ടപ്പെടുന്നത് ഞങ്ങളുടെ കുഞ്ഞുങ്ങളെയാണ്. പിറക്കാൻ കൊതിച്ച് അമ്മയുടെ ഗർഭപാത്രത്തിലായിരിക്കുമ്പോൾ മുതൽ അവർ കൊല്ലപ്പെടുന്നു. പിറന്നുവീണു കഴിയുമ്പോൾ അവരുടെ നിഷ്കളങ്കബാല്യങ്ങൾ ചവിട്ടിയരയ്ക്കപ്പെടുന്നു. മതത്തിന്റെയും ദൈവത്തിന്റെയും പേരിൽ അവർ ബലി കഴിക്കപ്പെടുന്നു. യേശുവേ തെരുവിൽ വലിച്ചെറിയപ്പെടുന്ന കുഞ്ഞുങ്ങളെ, പീഡിപ്പിക്കപ്പെടുന്ന ബാല്യങ്ങളെ, അപ്പ, അമ്മ എന്നു വിളിക്കുവാൻ കൊതിക്കുന്ന അനാഥശിശുക്കളെ, വിശപ്പടക്കാൻ മാലിന്യക്കൂനകൾ പരതുന്ന ദരിദ്രകുഞ്ഞുങ്ങളെ ഒക്കെ ഓർത്ത് പ്രാർത്ഥിക്കുന്നു. നീ അവർക്ക് പിതാവും മാതാവും ഗുരുവും രക്ഷകനും ആയിരിക്കണമെ. മദ്യത്തിന്റെയും മയക്കുമരുന്നിന്റെയും ദുഷിച്ച സൗഹൃദത്തിന്റെയും വഴിതെറ്റിക്കുന്ന സാമൂഹിക മാദ്ധ്യമങ്ങളുടെയും, ദൈവനിഷേധ പ്രത്യയശാസ്ത്രങ്ങളുടെയും രൂപത്തിൽ ആധുനിക ഹേറോദേസുമാർ ഞങ്ങളുടെ കുഞ്ഞുങ്ങളെ പിടികൂടുവാൻ അവരുടെ പിമ്പേ പായുമ്പോൾ പരിശുദ്ധ അമ്മേ, യേശുവിനെ മാറോടു ചേർത്തുവച്ച് അമ്മ അവനെ രക്ഷിച്ചതുപോലെ ഞങ്ങളുടെ കുഞ്ഞുങ്ങളെയും പരിശുദ്ധ അമ്മേ അങ്ങയുടെ മാറോടു ചേർക്കേണമേ...............

ആമ്മീൻ





**റവ. ഫാ. ജോൺസൺ പുതുപ്പുറമ്പിൽ**
വികാരി, വാളകം

# കരുത്തോടെ എഴുന്നേൽക്കാൻ ഒരു വീഴ്ച

'എന്തെന്നാൽ അവനിൽ വിശ്വസിക്കുന്ന ഏവനും നശിച്ചുപോകാതെ നിത്യജീവൻ പ്രാപിക്കുന്നതിന് വേണ്ടി തന്റെ ഏകജാതനെ നൽകാൻ തക്കവിധം ദൈവം ലോകത്തെ അത്രമാത്രം സ്നേഹിച്ചു' (യോഹ. 3:16).

സ്നാപക യോഹന്നാൻ സാക്ഷ്യപ്പെടുത്തിയ 'ഇതാ ലോകത്തിന്റെ പാപം നീക്കുന്ന ദൈവത്തിന്റെ കുഞ്ഞാട്' - യേശുനാഥൻ തന്റെ ബലി പൂർത്തിയാക്കുവാൻ ഗോഗുൽത്താമലയിലേക്ക് യാത്രയാവുന്നു. അവഹേളനത്തിന്റെയും, തള്ളിപറച്ചിലിന്റെയും, പരിഹാസത്തിന്റെയും തുപ്പലുമേറ്റു താങ്ങാനാവാത്ത തടികുരിശു മേന്തിയുള്ള യാത്രയിൽ യേശു പല പ്രാവശ്യം വീഴുന്നു. ഓരോ വീഴ്ചക്ക് ശേഷവും യേശു വീഴുന്നത് യാഗവേദിയുടെ സമീപത്താണ്, ഗോഗുൽത്താമലയുടെ നെറുകയിൽ ബലിപീഠത്തിന്റെ അരുകിൽ ഒരടി പോലും മുന്നോട്ട് വയ്ക്കാൻ കഴിയാതെ പരാജിതനായി യേശു വീഴുന്നു.

'വീഴ്ചക്ക് പല അർത്ഥതലങ്ങൾ ഉണ്ട്. ഒന്നാമതായി വീഴ്ച എപ്പോഴും തകർച്ചയാണ്' - പരാജയത്തിന്റെ പ്രതീകമാണ്. ആയിരിക്കുന്ന അവസ്ഥയിൽനിന്ന് ഇഷ്ടമില്ലാത്ത അവസ്ഥയിലേക്കുള്ള മാറ്റം. കരുത്തിന്റെ വളർച്ചയിൽ നിന്ന് നിസ്സഹായ അവസ്ഥയിലേക്കുള്ള യാത്ര. എന്നിട്ടും ക്രിസ്തു എഴുന്നേൽക്കാൻ പരിശ്രമിക്കുന്നു. അത്ഭുതങ്ങൾ കാണിച്ചവൻ, രോഗശാന്തി നൽകിയവൻ, മരിച്ചവരെ ഉയിർപ്പിച്ചവൻ, ഇപ്പോൾ തകർച്ചയുടെ ആഘാതത്താൽ തകർന്നു എറിയപ്പെടുന്നു. ഒരു വീഴ്ചകൾക്കും എന്നെ തകർക്കാൻ കഴിയില്ല എന്ന ഉറച്ച ബോധ്യത്തോടെ ശക്തിയോടെ എഴുന്നേൽക്കാൻ പരിശ്രമിക്കുന്ന ദൈവപുത്രൻ. 'കീഴടക്കപ്പെട്ടെങ്കിലും എന്നും കീഴടക്കിയവൻ' എന്നാണല്ലോ ഖലിൽജിബ്രാൽ ക്രിസ്തുവിനെ വിശേഷിപ്പിക്കുന്നത്.

യേശു എന്നും തന്നെ തന്നെ വിശേഷിപ്പിച്ചിരിക്കുന്നത് 'മനുഷ്യപുത്രൻ' എന്നാണ്. മനുഷ്യന്റെ കൂടെയായിരിക്കാൻ, അവനെ ചേർത്തു നിർത്തുവാൻ അവൻ ആഗ്രഹിച്ചു. മനുഷ്യപുത്രൻ എന്ന നാമത്തിന്റെ എല്ലാ അർത്ഥതലങ്ങളും ഉൾകൊണ്ട് മനുഷ്യർക്ക് വേണ്ടി ബലിയായി തീരുവാൻ അവൻ കുരിശുമായിട്ടുള്ള യാത്ര തുടരുകയാണ്. കുരിശിൽ നിന്ന് ഓടിയകലുന്നവരുടെയും കുരിശിനെ തിരസ്കരിക്കുന്നവരുടെയും എണ്ണം വർദ്ധിക്കുന്ന കാലമാണിത്. സുഖത്തിനായിട്ടുള്ള ശ്രമം. മറ്റുള്ളവരെക്കാൾ ഒരു പടികൂടി മുന്നിലെത്തുവാനുള്ള പരിശ്രമത്തിനിടയിൽ കുരിശുകൾ ഉൾക്കൊള്ളാനും വഹിക്കാനും ആർക്കും കഴിയുന്നില്ല. ജീവിതത്തിൽ പരാജയത്തിന്റെ കയ്പുനീര് കുടിക്കാൻ കഴിയാതെ എപ്പോഴും വിജയം മാത്രം ആഗ്രഹിക്കുന്നവർ, ജീവിത പരാജയത്തെ അംഗീകരിക്കാൻ കഴിയാത്തവരുടെ ലോകം - ഇവിടെ ക്രിസ്തു കുരിശോടുകൂടി വീഴുന്നത് ഒരു വെല്ലുവിളിയാണ്. ഫ്രാൻസിസ് മാർപാപ്പ സൂചിപ്പിക്കുന്നതുപോലെ 'ക്രിസ്തു കുരിശു വഹിച്ചത്' ആകാനിരിക്കുന്ന മനോഹര നേർക്കാഴ്ചയുടെ വളരെ വലിയ പ്രത്യാശയോടെയാണ്.



നാമും ചേരണം. ചവിട്ടിതാഴ്ത്തലുകളും അധികാര പിന്നാമ്പുറങ്ങളിലെ തേർവാഴ്ചകളും പുരോഗമിക്കുന്ന ഈ വേളയിൽ തകർന്നു വീഴുന്നവരെ തന്നോട് ചേർക്കാൻ ക്രിസ്തുകുരിശോടു കൂടെ വീണ്ടും വീഴുന്നു.

സഹനം രക്ഷയുടെ അനുഭവമാണ് പ്രദാനം ചെയ്യുന്നത്. ലോകത്ത് കൊടികുത്തിവാഴുന്ന തിന്മയുടെ ശക്തികളെ തകർക്കാൻ നാം ഏറ്റെടുക്കേണ്ട അനുഭവമാണ് സഹനം. മതപീഡനത്തിലൂടെ അനേകർ കൊല്ലപ്പെടുന്നു. ഒരു നിമിഷം കൊണ്ട് ജീവിതകാലം മുഴുവൻ അധ്വാനിച്ചു ശേഖരിച്ചത് നഷ്ടമായി നാടും വീടും ഉപേക്ഷിച്ച് അഭയാർത്ഥികളായി മാറുന്ന ലക്ഷോപലക്ഷം ജനങ്ങൾ, തന്റെ വിശ്വാസം സംരക്ഷിക്കാൻ പാടുപെടുന്ന അനേകർ, മതം മാറേണ്ടി വരുന്ന അനേക സഹോദരങ്ങൾ. ജീവിക്കാൻ ശരീരം വില്ക്കേണ്ടിവരുന്നവർ, സാമ്പത്തിക പ്രശ്നത്താൽ പഠനം പാതിവഴിയിൽ മുടങ്ങിയവർ, അമ്മയുടെ ഉദരത്തിൽ വച്ചു തന്നെ കൊല്ലപ്പെടുന്നവർ. എല്ലാ തകർച്ചകളിൽ നിന്നും മനുഷ്യനെ രക്ഷിക്കാൻ മനുഷ്യപുത്രനിതാ കുരിശോടുകൂടെ മൂന്നാമതും നിലത്തു വീഴുന്നു.

രണ്ടാമതായി, വീഴ്ച ബലഹീനതയുടെ പര്യായമാണ്. നേരെ നിൽക്കാൻ കഴിവില്ലാത്തതിന്റെ, ബലഹീനതയുടെ പ്രതീകം. മനുഷ്യപുത്രൻ കുരിശോടുകൂടി വീഴുന്നത് ബലമില്ലാത്തവരുടെ പക്ഷം ചേരലാണ്. ബലമില്ലാത്തവയ്ക്ക് ബലം നൽകാനും നേരെ നിൽക്കാൻ കഴിവില്ലാത്തവരുടെ നിലനിൽപ്പിനുമായിട്ട് അവൻ അരുളിചെയ്തു 'ഞാൻ വന്നിരിക്കുന്നത് അവർക്ക് ജീവൻ ഉണ്ടാകുവാനും അത് സമൃദ്ധമായി ഉണ്ടാകുവാനുമായിട്ടാണ്. 'ദൈവം തന്റെ പുത്രനെ ലോകത്തിലേക്ക് അയച്ചത് ലോകത്തെ ശിക്ഷക്ക് വിധിക്കാനല്ല പ്രത്യുത അവൻ വഴി ലോകം രക്ഷ പ്രാപിക്കാനാണ്. അവനിൽ വിശ്വസിക്കുന്ന ഒരുവനും ശിക്ഷക്ക് വിധിക്കപ്പെടുന്നില്ല" (യോഹ. 3:17).

അപരനെ സഹായിക്കുന്ന ശിമയോൻമാരുടെ എണ്ണം കുറഞ്ഞുവരുന്നു. റോഡരുകിൽ ചോര വാർന്നൊലിക്കുന്ന സഹോദരനെ കണ്ടിട്ടു കാണാതെ പോകുന്ന ലേവായ - പുരോഹിത ചിന്ത ജ്വലിച്ചു നിൽക്കുമ്പോൾ, നിൽക്കാൻ കഴിവില്ലാത്തവനെ കട്ടിലോടെ ക്രിസ്തുവിന്റെ മുമ്പിൽ ചുമന്നുകൊണ്ടുവരുന്നവരുടെ കൂട്ടത്തിൽ

**പ്രാർത്ഥന**

മനുഷ്യകുലത്തിന്റെ രക്ഷക്കായി കുരിശുമായി നീങ്ങുന്ന എന്റെ രക്ഷിതാവേ, എന്നെ തകർക്കുന്ന ലോകത്തിന്റെ വീഴ്ചയിൽ നിന്നും ബലഹീനതയിൽ നിന്നും എഴുന്നേൽക്കാൻ എനിക്ക് ശക്തി തരണമെ. കർത്താവേ പ്രതിസന്ധികളെ തരണം ചെയ്യാനും, ഉൾക്കൊള്ളാനും എന്നെ പഠിപ്പിക്കണമെ. ഭാരമേറിയ കുരിശു വഹിച്ചു എന്റെ ജീവിതം തളരുമ്പോൾ എനിക്കായി കുരിശു വഹിച്ച എന്റെ ദൈവമേ എനിക്ക് ബലം നൽകണമെ. മറ്റുള്ളവരുടെ കുരിശുകളെ വഹിക്കാനും അനേകർക്കായി ഞങ്ങളുടെ ജീവിതങ്ങളെ സമർപ്പിക്കാനും എനിക്ക് ശക്തി തരണമെ.





**റവ. ഫാ. ഗീവർഗീസ് മണിപ്പറമ്പിൽ**
വികാരി, പൊടിയാട്ടുവിള

# മഹത്വത്തിന്റെ വസ്ത്രം

ബൈബിൾഭാഗം
വി. മത്തായി 27:31-35
വി. മർക്കോസ് 15:17-20
വി. യോഹന്നാൻ 19:2-23

കുരിശിക്കപ്പെടുന്ന സമയത്ത് യേശുക്രിസ്തു ധരിച്ചിരുന്ന വസ്ത്രത്തെക്കുറിച്ച് ഇപ്രകാരം വി. ഗ്രന്ഥം സാക്ഷ്യപ്പെടുത്തുന്നു. 'ചെമന്ന മേലങ്കി അവനെ അണിയിച്ചു; അതാകട്ടെ തുന്നലില്ലാതെ മുകൾ മുതൽ അടിവരെ നെയ്തുണ്ടാക്കിയതായിരുന്നു'. മനുഷ്യാവതാരം വചനമായ ദൈവം മനുഷ്യരൂപം ധരിച്ചതാണല്ലോ. സുറിയാനി സഭാപിതാവായ വി. അപ്രേം ദൈവപുത്രന്റെ മനുഷ്യാവതാരത്തെക്കുറിച്ചു പറയുന്നത് ഇപ്രകാരമാണ്. 'ക്രിസ്തു ആദത്തിന്റെ ശരീരം. മാതാവിന്റെ ഉദരത്തിൽ ധരിച്ചു. മറിയം അവളുടെ അമ്മയായ ഹവ്വായ്ക്ക് അതിലൂടെ ഒരു പിന്തുണ നൽകി; എന്തെന്നാൽ പാപത്തിലൂടെ കൈവന്ന വീഴ്ചയും ലജ്ജയും മറക്കാൻ അവൾ അത്തിയിലകൾ കൊണ്ട് തുന്നിയ വസ്ത്രം ധരിക്കുകയും അതിനു പകരമായി അവളുടെ മകളായ മറിയം കൃപയുടെ വസ്ത്രം വീണ്ടും തുന്നുകയും കൃപയുടെ വസ്ത്രം അവളെ ധരിപ്പിക്കുകയും ചെയ്തു (Hymns on the Nativity 4:188).

പാരമ്പര്യം നമ്മെ ഓർമ്മപ്പെടുത്തുന്നത് തുന്നപ്പെടാത്ത ഈ വസ്ത്രം യേശുക്രിസ്തുവിനു വേണ്ടി നെയ്തത് പരി. മറിയം ആണെന്നാണ്. തുന്നപ്പെടാത്ത നീണ്ട പുറങ്കുപ്പായം പരി. അമ്മയ്ക്ക് യേശുക്രിസ്തുവിന്റെ ശരീരത്തോടുള്ള സ്നേഹവും കരുതലും വെളിപ്പെടുത്തുന്നതാണ്. തുന്നലുകൾ ഇല്ലാത്ത മുകൾ മുതൽ അടിവരെ നെയ്തുണ്ടാക്കിയ ആ വസ്ത്രം യേശുവിന്റെ പരിശുദ്ധിയെ സൂചിപ്പിക്കുന്നതാണ്. അവൻ പാപമില്ലാത്തവനാണെന്നും അത് ഓർമ്മിപ്പിക്കുന്നു. ക്രൂശിക്കപ്പെടുന്ന സമയത്ത് യേശുവിന്റെ ശരീരത്തിൽ വിലയുള്ളതായി ഇനിയും അവശേഷിക്കുന്നത് ആ മേലങ്കിയാണെന്ന് പടയാളികൾ മനസിലാക്കി. അവർ അതും സ്വന്തമാക്കുന്നു. ഇനി യേശുവിനും കുരിശിനും ഇടയിൽ ഒന്നും ഇല്ല. കുരിശിൽ നിന്നും അകറ്റുന്ന എല്ലാറ്റിനെയും യേശു ഉപേക്ഷിക്കുകയാണ്. വസ്ത്രം അഴിച്ചു മാറ്റപ്പെടുന്ന ഈ സംഭവം മഹത്വത്തിൽ വസ്ത്രം (Robe of Glory) നഷ്ടപ്പെട്ട് പറുദീസായിൽ നിന്നും പുറത്താക്കപ്പെട്ട ആദാമിനെ അനുസ്മരിപ്പിക്കുന്നുണ്ട്. ദൈവത്തിന്റെ മഹത്വം ദൈവകല്പന ലംഘിച്ചതിലൂടെ മനുഷ്യന് നഷ്ടമാകുകയും അങ്ങനെ മനുഷ്യൻ തന്റെ നഗ്നതയിൽ ലജ്ജിക്കുകയും ദൈവത്തിന്റെ മുമ്പിൽ വരാനാകാതെ ഓടിയൊളിക്കുകയും ചെയ്യുന്നുണ്ട്. ഇതിലൂടെ യേശുക്രിസ്തു ഒരിക്കൽ കൂടി വീണുപോയ മനുഷ്യന് സദൃശ്യനായി തീരുന്നു. നഷ്ടപ്പെട്ട മഹത്വത്തിന്റെ വസ്ത്രം ക്രിസ്തു തന്റെ പുനരുത്ഥാനത്തിലൂടെ നമ്മെ വീണ്ടും ധരിപ്പിക്കുകയും, ഇന്നും

വി. മാമോദീസായിലൂടെ സഭാമക്കൾ ധരിക്കുകയും ചെയ്യുന്നു. ചുമന്ന അങ്കി യേശുക്രിസ്തുവിന് ഒരു രക്തസാക്ഷിയുടെ സ്ഥാനം നൽകുന്നു.

ഈ കാലഘട്ടത്തിൽ തുന്നലില്ലാതെ നെയ്തെടുത്ത വസ്ത്രം മനുഷ്യന്റെ ശരീരത്തോടും, ജീവനോടുമുള്ള പരിശുദ്ധമായ ബഹുമാനത്തെയും ആദരവിനെയും സൂചിപ്പിക്കുന്നതാകണം. ജീവന്റെ സംരക്ഷണ ത്തെക്കുറിച്ച് നമ്മൾ വല്ലാതെ വേവലാതിപ്പെടാറു ണ്ടല്ലോ. സ്വന്തം ജീവനെയും, ശരീരത്തെയും സംരക്ഷിക്കുവാനോ, ബഹുമാനിക്കുവാനോ താല്പര്യ മില്ലാത്ത ഒരു തലമുറ വളർന്നുവരുന്നു. ലജ്ജയില്ലാതെ, കരുതലില്ലാതെ, ശരീരത്തെ ഉപയോഗിക്കുന്നവൻ ശരീരത്തെ ലൈംഗീക സുഖത്തിനുവേണ്ടി ഉപയോഗി ക്കുന്നവരും, അതിനായി പ്രേരിപ്പിക്കുന്നവരും, മോശമായ വാക്കുകളിലൂടെ, നോട്ടത്തിലൂടെ, സ്പർശനത്തി ലൂടെയൊക്കെ മനുഷ്യശരീരത്തെ അപമാനിക്കുന്നവർ മനുഷ്യന്റെ നഗ്നതയിലൂടെ വരുന്ന ലജ്ജാകരമായ പാപാവസ്ഥകൾക്ക് യേശുക്രിസ്തു തന്റെ ശരീര ത്തിലൂടെ പാപപരിഹാരം നൽകി. രക്തം പുരണ്ട വസ്ത്രങ്ങൾ ഉരിഞ്ഞെടുക്കപ്പെട്ടപ്പോൾ വീണ്ടും അവന്റെ മുറിവുകളിൽനിന്നും വന്ന രക്തത്താൽ അവൻ അവയെ വിശുദ്ധീകരിച്ചു.



**പ്രാർത്ഥന**

മനുഷ്യന് രൂപം നൽകി കൃപയുടെ വസ്ത്രം അണിയിച്ച യേശുവേ നീ സൃഷ്ടികളാൽ തന്നെ നഗ്നനാക്കപ്പെട്ടു. മനുഷ്യനെ സൃഷ്ടിച്ചവൻ മനുഷ്യ നാൽ നിന്ദിക്കപ്പെടുന്നു, നീ ലജ്ജിതനാക്ക പ്പെടുന്നു. എന്തിനു വേണ്ടി ദൈവമെ? നീ നിന്റെ പാപങ്ങളാലല്ല ലജ്ജിതനാക്കപ്പെട്ടത്, നഗ്നനാക്കപ്പെട്ടത്, മറിച്ച് ഞങ്ങളുടെ എല്ലാ പാപങ്ങളുടെയും ലജ്ജയും ഭാരവും നീ ഏറ്റെടുത്തു. ഞങ്ങൾ മഹത്വീകരിക്കപ്പെട്ട നിന്റെ ശരീരത്തെ ദർശിക്കുന്നു. നീ എല്ലാ മോഹ ങ്ങളെയും ഉപേക്ഷിച്ചു. ആദത്തിനുണ്ടായ ലജ്ജയെ നീ സൗഖ്യപ്പെടുത്തി, പാവപ്പെട്ടവരുടെയും, പീഡയനുഭവി ക്കുന്നവരുടെയും, തിരസ്കൃതരുടെയും പീഡിപ്പിക്കപ്പെ ടുന്നവരുടെയും വേദനകൾ നീ ഏറ്റെടുത്തു. അതിലൂടെ പിതാവായ ദൈവം ഈ ലോകത്തെയും, മനുഷ്യരെയും എത്രമാത്രം സ്നേഹിക്കുന്നു എന്നും കരുതുന്നു എന്നും നീ വെളിപ്പെടുത്തി. യേശുവേ നിന്റെ കീറപ്പെടാത്ത മേലങ്കിയാൽ ഞങ്ങളെയും, ഈ ലോകത്തെയും മറച്ച് സംരക്ഷിക്കണമെ. മറ്റുള്ളവരുടെ ജീവന്റെയും ശരീരത്തിന്റെയും സംരക്ഷകരായി തീരുവാൻ ഞങ്ങളെ ബലപ്പെടുത്തണമെ.





**റവ. ഫാ. ബനഡിക്റ്റ് വാറുവിള**
സഹവികാരി, ചെമ്പൂര്

# ആണിപ്പാടേറ്റ മുറിപ്പാടുകൾ

കുരിശില്ലാത്ത ക്രിസ്തുവും
ക്രിസ്തുവില്ലാത്ത കുരിശും
ക്രൂശിതനില്ലാത്ത ക്രിസ്ത്യാനിയുമാണ്
കാലത്തിന്റെ പരാജയം

'യേശുവിനെ കുരിശിൽ തറയ്ക്കുന്നു' - ഇതു കുരിശിന്റെ വഴിയിലെ വെറുമൊരു സ്ഥലമല്ല. സ്ഥലകാലങ്ങൾക്കുമപ്പുറം ഇതൊരു ചരിത്രമാണ്. മനുഷ്യജീവിതങ്ങളിൽ ആവർത്തിക്കപ്പെടുന്ന ചരിത്രം. രണ്ടു മരക്കഷണങ്ങളാൽ തീർക്കപ്പെട്ട കുരിശിന്റെ വിരിമാറിൽ ഇരുകരങ്ങളും കാലുകളും വലിച്ചുനീട്ടി ആണിയടിക്കുമ്പോൾ ക്രിസ്തുവിന്റെ കണ്ണിൽ നിന്നും ചോര പൊടിഞ്ഞിരിക്കണം. ഈ കുരിശിൽ തറയ്ക്കപ്പെട്ടവന്റെ രോദനത്തിന് കാലം കൊടുക്കുന്ന മറുപടിയാണ്, പ്രത്യുത്തരമാണ്, വായിലേക്ക് കുരിശിന്റെ അഗ്രങ്ങൾ കയറ്റുമ്പോഴും മരണത്തെ മുഖാമുഖം കാണുമ്പോഴും കണ്ണുകളിൽ പ്രത്യാശയുടെ രശ്മികൾ പരത്തുന്ന ഈ 21-ാം നൂറ്റാണ്ടിലും ക്രൂശിൽ തറയ്ക്കപ്പെട്ടവനുവേണ്ടി ജീവൻ ബലിയർപ്പിക്കുന്ന മനുഷ്യജന്മങ്ങൾ.

ഈ താളുകളിൽ ഇറ്റുവീഴുന്ന അക്ഷരങ്ങൾ കൂട്ടിവായിക്കാൻ ഒരു ക്രൂശിതനാവശ്യമാണ്. ഇതൊരു ഓർമപ്പെടുത്തലാണ്. ഈ വാക്കുകളിലൂടെ കടന്നു പോകുന്നവരും കുരിശിൽ തറയ്ക്കപ്പെട്ടവരാണ് എന്ന ഓർമ്മപ്പെടുത്തൽ. ഇതൊരു മുന്നറിയിപ്പുകൂടിയാണ്. ചരിത്രത്തിൽ കുരിശിൽ തറയ്ക്കപ്പെട്ടവൻ ഇന്നും മനുഷ്യരാശിയുടെ പാപങ്ങൾക്ക് മുമ്പിൽ ക്രൂശിതനാവുന്നു എന്ന മുന്നറിയിപ്പ്. അതുകൊണ്ടാണ് വി. പത്രോസ് തന്റെ ആദ്യ പ്രസംഗത്തിൽ ജനത്തോടു പറയുന്നത്. "നിങ്ങൾ കുരിശിൽ തറച്ച യേശുവിനെ ദൈവം കർത്താവും ക്രിസ്തുവുമാക്കി ഉയർത്തി" (അപ്പ. 2:36) എന്ന വചനം നമ്മുടേയും ഹൃദയങ്ങളിൽ ആഞ്ഞുതറയ്ക്കണം. കാരണം ക്രിസ്തുവിന്റെ ഹൃദയത്തിൽ അവന്റെ കരങ്ങളിൽ അടിയ്ക്കപ്പെട്ട ആണികൾക്കുമപ്പുറം അതടിച്ച നീയാണ്.... നിന്റെ പാപങ്ങൾ ക്രിസ്തുവിനെ അന്നുമിന്നും വേദനിപ്പിക്കുന്നത്.

ഈ പതിനൊന്നാം സ്ഥലം വി. ലൂക്കാ തന്റെ സുവിശേഷത്തിൽ വളരെ വ്യക്തമായി വിശദീകരിക്കുന്നുണ്ട് (23:33-43). ഈ പീഢാനുഭവ വിവരണത്തിലൂടെ ക്രിസ്തു ക്രൂശിക്കപ്പെട്ടത് അന്നത്തെ റോമൻ സാമ്രാജ്യത്തിൽ നടപ്പാക്കിയിരുന്ന രീതിയിൽ തന്നെയാണ് എന്നുറപ്പിക്കാം. യേശുവിനെ ക്രൂശിൽ തറച്ചത് ഇമ്മിസ്സാ കാപ്പിത്താമ്മ (✝) എന്ന ആകൃതിയിലുള്ള കുരിശിലായിരിക്കണം. ഇതിന്റെ പ്രത്യേകത കുത്തനെയുള്ള തുലാത്തിന്റെ മധ്യഭാഗത്തായി 'സെദീലെ' എന്നു ലത്തീനിൽ പറയുന്ന ഒരു മരക്കട്ടി ഉണ്ടാവും. ഇത് കുരിശിൽ കിടക്കുന്നവന്റെ ശരീരം താങ്ങാനുള്ള മരക്കട്ടിയാണ്. കുറുകെയുള്ള ഭാഗം വലിപ്പത്തിൽ അല്പം ചെറുതായിരിക്കും. കുത്തനെയുള്ള തുലാം (മരക്കഷണം) മണ്ണിൽ കുഴിച്ചിടും. എന്നിട്ട് കുറുകെയുള്ള തടിക്കഷണത്തിൽ ക്രിസ്തുവിനെ കിടത്തി ഇരുകരങ്ങളും വലിച്ചുനീട്ടി കൈകൾ അതിൽ തറയ്ക്കുന്നു. ശരീരം കുരിശിൽ തൂങ്ങി

നിൽക്കാൻ വേണ്ടി ചിലപ്പോൾ കയറുകളുപയോഗിച്ച് കൈകൾ രണ്ടും മരത്തോടുചേർത്തു ബന്ധിക്കും. പിന്നീട് കയറിന്റെ സഹായത്തോടെ ഈ മനുഷ്യനെ വലിച്ചുയർത്തി കുത്തനെ നാട്ടിയിരിക്കുന്ന തടിക്കഷണത്തോട് ചേർത്ത് ബന്ധിക്കും. ഒപ്പം പാദങ്ങൾ ആ മരത്തോട് ചേർത്ത് ആണിയിൽ തറയ്ക്കും. അതിനാലാണ് ഈ മരണത്തെ ക്രൂശാരോഹണം എന്നു ചരിത്രകാരന്മാർ വിളിക്കുന്നത്.

ഇത്രയും സഹനങ്ങൾ ഒരു ദൈവപുത്രൻ ഏറ്റെടുക്കുന്നത് നമുക്കു വേണ്ടി... അല്ല എനിക്കുവേണ്ടി എന്നതാണ് എന്റെ കണ്ണുകൾ നിറയ്ക്കേണ്ട യാഥാർത്ഥ്യം.

നീയും അവന്റെ ആണിപ്പാടിന് കാരണമാണ്. നീയും അവന്റെ കരങ്ങളിലും കാലുകളിലും ആണിതറച്ചവരുടെ കൂട്ടത്തിലുണ്ടായിരുന്നു. അതേ, ഒരു കാര്യം ഉറപ്പാണ് അവൻ ക്രൂശിൽ തറയ്ക്കപ്പെട്ടത് നമ്മുടെ പാപങ്ങൾക്കുവേണ്ടിയാണ്. അതുകൊണ്ടാണ് ഏശയ്യ 53:4 പറയുന്നത് അവൻ ഏറ്റെടുത്തത് നമ്മുടെ അതിക്രമങ്ങൾക്കുവേണ്ടിയായിരുന്നു. പാപം ചെയ്ത നാമെല്ലാമാണ് അവനെ കുരിശിൽ തറച്ചത്. അവന്റെ കുരിശാരോഹണത്തിന് ഉത്തരവാദികൾ നാം തന്നെയാണ്. ഇന്നു നാം ചെയ്തു കൂട്ടുന്ന പാപങ്ങളിലൂടെ ക്രിസ്തുവിനെ വീണ്ടും ക്രൂശിക്കുന്നു എന്നു നാം മറക്കരുത്. അതാണ് ഹെബ്രാ. 8:6 ൽ പറയുന്നത് ക്രിസ്തുവിനെ തള്ളിപ്പറയുന്നവൻ അവനെ വീണ്ടും ക്രൂശിക്കുന്നു. ഇതൊരു തിരിച്ചറിവാണ്. ക്രിസ്തുവിന്റെ മരണത്തിനുത്തരവാദി ഞാനാണെന്ന തിരിച്ചറിവ്. സ്നേഹത്തോടെ സ്വപുത്രനെ തരുമ്പോൾ നമ്മുടെ പാപങ്ങൾ നിമിത്തം നാമവനെ കുരിശിലേറ്റുന്നു. അവനെ കുരിശിൽ തറയ്ക്കുന്നു.

“ആ മനുഷ്യൻ നീ തന്നെയാണ്” ക്രിസ്തുവിനെ ക്രൂശിച്ചവൻ. ക്രിസ്തുവിനു ആണിയടിച്ചവൻ ഇനിയും നമുക്കു മുമ്പിൽ ഒരു വഴിയേ ബാക്കിയുള്ളൂ. അനുതാപം... ഈ അനുതാപമുണ്ടാകേണ്ടത് താനാണ്, തന്റെ പാപങ്ങളാണ് ക്രിസ്തുവിന്റെ പീഢാനുഭവത്തിന് കാരണമെന്ന ബോധ്യത്തിൽ നിന്നുമാണ്.

ഇതു മനസ്സിലാക്കുന്നവനേ ക്രിസ്തുവിന്റെ മുറിപ്പാടുകളുടെ ആഴമളക്കാനാവൂ... വീതിയറിയാനാകൂ... വ്യാപ്തി മനസ്സിലാക്കാനാവൂ... പാപിയാണെന്ന ബോധ്യത്തിൽ നിന്നാണ് ക്രിസ്തുവിനെ വധിക്കുന്നതിലെ പങ്കു നിനക്ക് മനസിലാകൂ...

ഈ ആണിപ്പാടിന്റെയും രക്തതുള്ളികളുടേയും വിലയിൽ നിനക്കു പങ്കാളിയാകണമെങ്കിൽ സ്വന്തം പാപം ഏറ്റുപറയാൻ കഴിയണം. കാരണം ക്രിസ്തുവിന്റെ കരുണ പതിക്കുന്നത് അനുതാപമുള്ള ഹൃദയത്തിലാണ്. കാലത്തിന്റെ കുത്തൊഴുക്കിൽ മനുഷ്യരാശിക്കു നഷ്ടപ്പെടുന്നതും അനുതാപമുള്ള ഹൃദയവും പാപബോധവുമാണ്. ക്രിസ്ത്യാനിയായതുകൊണ്ട് കുരിശ് ജീവിതത്തിലുണ്ടാകും എന്നു ധരിക്കരുത്. എന്നും കുരിശിൽ തറയ്ക്കപ്പെടുന്ന ദരിദ്രന്റേയും പീഢിപ്പിക്കപ്പെടുന്നവന്റേയും, ആണിപ്പാടിന്റെ വിലയറിയുന്നവന്റേയും കൂടെയേ ക്രിസ്തുവുണ്ടാകൂ... മതത്തിന്റെ പേരിൽ പീഢിപ്പിക്കപ്പെടുമ്പോഴും ജീവിത സാഹചര്യങ്ങളിൽ കാലിടറുമ്പോഴും തിരിച്ചറിയണം. നിനക്കായ് പീഢയേറ്റവൻ കുരിശിലേറിയവൻ നിന്നോടുകൂടെയുണ്ടെന്ന്. മനുഷ്യനെ പരസ്പരം കടിച്ചു കീറാൻ നിൽക്കുന്ന ഈ മരണസംസ്കാരത്തിൽ അനുതാപത്തിന്റെ സുവിശേഷമായി നാം മാറണം. ക്രിസ്തുവില്ലാത്ത കുരിശിനെ നീയന്വേഷിക്കരുത്... അത് വെറും പ്രഹസനമായി മാറും. കുരിശില്ലാത്ത ക്രിസ്തുവിനേയും നീയന്വേഷിക്കരുത്. അത് വെറും കപടതയായി മാറും... ക്രൂശിതനില്ലാത്ത ക്രിസ്ത്യാനിയായി നീ മാറരുത്... മാറിയാൽ ആണിപ്പാടിന്റെ രക്ഷയുടെ സഹനപാത്രത്തിൽ നിന്നും നീ പുറന്തള്ളപ്പെടും. ആ കാസയിൽ നിന്നും നുകരാൻ ക്രിസ്തുവിന്റെ കുരിശിന്റെ സ്നേഹമറിയാൻ അനുതാപമുള്ള ഹൃദയത്തിനായി നമുക്കു പ്രാർത്ഥിക്കാം.

**പ്രാർത്ഥന**

എന്റെ പാപങ്ങളാകുന്ന കുരിശുചുമന്ന്, എനിക്കായി ആണിപ്പാടേറ്റവനെ, തിരിച്ചറിയുന്നു എന്റെ പാപങ്ങളാൽ ഇന്നും ഞാൻ നിന്നെ കുരിശിൽ തറയ്ക്കുന്നു എന്ന്, ദൈവമേ, എന്റെ പാപത്തെക്കുറിച്ച് അനുതാപമുള്ള ഒരു ഹൃദയം എനിക്കു തരേണമേ. നിന്റെ മുറിവുകളുടെ ആഴമറിയാനുള്ള കൃപ എന്നിൽ ചൊരിയേണമേ. ക്രിസ്തുവില്ലാതെ കുരിശിന്റെ അർത്ഥം തിരിച്ചറിയാനും കുരിശില്ലാതെ ക്രിസ്തുവിനെ പിൻചെല്ലാനും ക്രൂശിതനില്ലാതെ ജീവിക്കാനും ശ്രമിച്ച നിമിഷങ്ങളെ കാണുന്ന ക്രൂശിതാ, നിന്റെ മുമ്പിൽ, എനിക്കായ് നീ ഏറ്റ മുറിവുകളുടെ മുമ്പിൽ പാപപങ്കിലമായ എന്റെ ജീവിതത്തെ ശരീരത്തെ സമർപ്പിക്കുന്നു. നിന്റെ ആണിപ്പാടിൽ നിന്നും ഒഴുകിയ രക്തത്താൽ എന്നെ നീ കഴുകേണമേ. അതുവഴി ഈ ലോകത്തിനായി ഞാനും ക്രൂശിക്കപ്പെടട്ടെ. നിന്നോടു ചേർന്നു നിൽക്കട്ടെ. പരിശുദ്ധ അമ്മേ... സ്വപുത്രനെ കുരിശിന്റെ വഴിയിൽ അമ്മ എപ്രകാരം അനുധാവനം ചെയ്തുവോ അതുപോലെ ജീവിതമാകുന്ന കുരിശിന്റെ വഴിയിൽ ക്രൂശിതനെ പിൻചെല്ലാൻ ഞങ്ങൾക്കുവേണ്ടി വഹിക്കേണമേ...

ആമ്മേൻ






**റവ. ഫാ. ജോസഫ് പുളിമൂട്ടിൽ**
വികാരി, ധനുവച്ചപുരം

# ചങ്കിലെ ചോരകൊണ്ട് സ്നേഹമെന്നെഴുതി

വെള്ളം വീഞ്ഞായ് മാറിയ കാനായിലെ ആദ്യാത്ഭുതം, പിന്നെ വീഞ്ഞ് രക്തമായ് മാറിയ സെഹിയോൻ മാളികയിലെ ദിവ്യകാരുണ്യത്തിന്റെ മഹാത്ഭുതം, ഒടുവിൽ കാൽവരി മലയുടെ നെറുകയിൽ കുരിശെന്ന ബലിക്കല്ലിൽ സ്വന്തം മാംസരക്തങ്ങൾ നേദിച്ച് സ്നേഹത്തിന്റെ പരമയാഗം - കാനായുടെ മുറ്റത്തു നിന്നും കാൽവരിയിലേക്കുള്ള ക്രിസ്തുവിന്റെ അത്ഭുതങ്ങളുടെ ഘോഷയാത്രാ കുരിശിന്റെ ദളങ്ങളിൽ അവൻ മിഴിപൂട്ടി അവസാനിപ്പിക്കുമ്പോൾ 'സ്നേഹം' അക്ഷരക്കൂടിന് അതീതമാണെന്ന് ലോകത്തെ പഠിപ്പിച്ചു. ഒരു കവി ഇങ്ങനെ കുറിച്ചുവച്ചു.

"ചങ്കിലെ ചോരയാൽ
കുരിശിൻ ദളങ്ങളിൽ
സ്നേഹമെന്നെഴുതിയ
കാരുണ്യവാനാണു ദൈവം"

അതെ, അക്ഷരങ്ങൾ കൊണ്ടല്ല, ചങ്കിലെ ചോര കൊണ്ട് കുരിശിന്റെ ദളങ്ങളിൽ സ്നേഹമെന്നെഴുതിയ കാരുണ്യത്തിന്റെ പേരാണ് ദൈവം.

"കുരിശെന്നാൽ ദൈവപിതാവിന്റെ വിരിക്കപ്പെട്ട കരങ്ങളാണ്" - എന്ന് പ്രിയപ്പെട്ട ബോബി ജോസ് അച്ചൻ തന്റെ പുസ്തകത്താളിൽ കുറിച്ചുവച്ചു. ഓർത്തുനോക്കുമ്പോൾ ശരിയല്ലെ...? ഒരപ്പന്റെ കരങ്ങളിൽ കുഞ്ഞുറങ്ങുന്നതുപോലെ ശാന്തമായിരുന്നല്ലോ അവന്റെ മരണം. ജീവിതത്തിന്റെ കാൽവരിയിൽ വേദനകളുടെയും, നഷ്ടങ്ങളുടെയും, രോഗങ്ങളുടെയും, ഏകാന്തതയുടെയും, ദാരിദ്ര്യത്തിന്റെയും കുരിശുകളെ പരാതിയും, പരിഭവങ്ങളുമായ് ഏറ്റുവാങ്ങുന്നവർക്കു മുമ്പിൽ ചങ്കുറപ്പോടെ ക്രിസ്തു ഇങ്ങനെ വിളിച്ചുപറയും. കുരിശിന് ആബാ - പിതാവിന്റെ വാത്സല്യത്തിന്റെ സുഗന്ധമാണ്.

ഒരമ്മയുടെ 10 മാസത്തെ കരുണയുടെയും ജീവത്യാഗത്തിന്റെയും മാതൃമുദ്രയായ പൊക്കിൾ കൊടിയുടെ അടയാളം കാലത്തിന് മായ്ക്കാൻ കഴിയാത്ത അടയാളമായ് മക്കൾ. ആകാശത്തോളം ഉന്നതിയിലെത്തുമ്പോഴും അവരുടെ ശരീരത്തിൽ നിലനിൽക്കുന്നതുപോലെ കുരിശും, കുരിശുമരണവും ക്രിസ്തുവിന്റെ ശരീരത്തിന് സമ്മാനിച്ച തിരുമുറിവുകൾ ദൈവത്തിന്റെ ആർദ്രമായ സ്നേഹത്തിന്റെ മുദ്രയായ് ഇന്നും ഉത്ഥിതനായ ക്രിസ്തുവിന്റെ ശരീരത്തിൽ അവശേഷിക്കുന്നു.

വി. ജി. തമ്പി എന്ന എഴുത്തുകാരൻ തന്റെ പുസ്തകത്താളിൽ കുറിച്ചുവച്ചു. ''മരണം ഒരു കൈനിവർത്തലാണ്'' - കൂട്ടിരുന്നവരെയും, കൂടെ നടന്നവരെയും, മുറുകെപ്പിടിച്ചതിനെയും, ചേർത്തുപിടിച്ചതിനെയും ഉപേക്ഷിച്ച് ശൂന്യമായ കരങ്ങളുമായ് ഒരാൾ തുടങ്ങേണ്ട യാത്രയാണ് മരണം. 'മരണം' എന്ന മൂന്നക്ഷരത്തിൽ വേർപാടിന്റെയും, നഷ്ടങ്ങളുടെയും കണ്ണീരുപ്പ് കലർന്നിട്ടുണ്ട്.

പക്ഷേ ക്രിസ്തുവിന്റെ മരണം വ്യത്യസ്തമായിരുന്നു. എക്കാലത്തും, കണ്ണീരുപ്പ് കലർന്ന മരണത്തിന്റെ ചരിത്രത്തിന് അവൻ സൗഭാഗ്യത്തിന്റെ സുഗന്ധം പരത്തി. മരണം എന്നാൽ ആബായുടെ വാത്സല്യത്തിന്റെ മടിത്തട്ടിലേക്ക് തുറക്കപ്പെടുന്ന സ്നേഹത്തിന്റെ പടിവാതിലാണെന്ന് അവൻ സ്വമരണത്തിലൂടെ പഠിപ്പിച്ചു.




റോമൻ ഭരണകൂടത്തിന്റെ ചരിത്രത്താളുകളിൽ കുരിശെന്നു പറയുന്നത് പേർഷ്യൻ സംസ്കാരത്തിൽ നിന്നും കടമെടുത്ത ക്രൂരമായ ശിക്ഷാവിധിയുടെ കഴുമരമായിരുന്നു. ഭൂമിയിലും, ദൈവം വസിക്കുന്ന ആകാശ വിതാനത്തിലും ശപിക്കപ്പെട്ടവൻ എന്ന് മുദ്രകുത്തി ആകാശത്തിലും ഭൂമിയും സ്പർശിക്കാതെ വാനഭൂമദ്ധ്യേ കുരിശിൽ തറയ്ക്കപ്പെടുന്ന കുറ്റവാളികളുടെ ശാപചരിത്രമായിരുന്നു റോമൻ ഭരണകൂടം കുരിശെന്ന കഴുമരത്തിന് ചാർത്തിക്കൊടുത്തത്. പക്ഷേ മനുഷ്യകുലത്തെ വീണ്ടെടുക്കുവാൻ കാൽവരിമലയുടെ നെറുകയിൽ ഉയർത്തപ്പെട്ട കുരിശിന്റെ ഇതളുകളിൽ സ്വന്തം മാംസരക്തങ്ങളുടെ സുഗന്ധം പരത്തി ക്രിസ്തു ശാന്തമായ് മിഴിയടച്ചപ്പോൾ കുരിശെന്ന കൊലമരം കരുണയുടെയും, രക്ഷയുടെയും സുകൃതങ്ങളുടെയും ഇതളുകളായ് മാറി.

വായിച്ച പുസ്തകത്തിൽ അമാളു എന്നൊരു കൊച്ചു കഥാപാത്രമുണ്ട്. ഒരു പുഴയുടെ തീരത്തിരുന്ന് കളിവള്ളങ്ങൾ മെനഞ്ഞ് ജീവിതമാസ്വദിച്ചവൾ. പുഴയുടെ മറുതീരത്തിരുന്ന് കടലാസുവള്ളങ്ങൾ മെനയുന്ന സമപ്രായരക്കാരനായ ഒരു കുട്ടിയുമായ് അവൾ ചങ്ങാത്തത്തിലാകുന്നു. പുഴയുടെ തെളിനീരുപോലെ ഒരു തീരത്തുനിന്നും മറുതീരത്തേയ്ക്ക് അവരുടെ സ്നേഹമൊഴുകി... കളിവള്ളങ്ങൾ ഒഴുകി... പക്ഷേ, അവരുടെ തീരങ്ങളുടെ വ്യത്യസ്തമായ നിയമങ്ങളും, രീതികളും ഒരിക്കലും ഒന്നുചേരാത്ത രണ്ട് തീരങ്ങൾ പോലെ അവരെ അകറ്റി നിർത്തി. ഒരു തരത്തിൽ അവൾ തനിയെ... മറുതീരത്തിൽ അവൻ തനിയെ... അവർക്കിടയിൽ സ്നേഹത്തിന്റെ പുഴ മാത്രം. ഒടുവിൽ കഥയവസാനിക്കുമ്പോൾ പ്രായാധിക്യത്തിന്റെ ജരാനരകൾ ഏറ്റുവാങ്ങി വൃദ്ധയായ അവളുടെ മൃതശരീരം ഒരു കൈയ്യിൽ മുറുകെ പിടിച്ച കടലാസുതോണിയുമായ് മറുതീരത്ത് തന്നെ കാത്തിരിക്കുന്ന വൃദ്ധനായ തന്റെ കൂട്ടുകാരന്റെ അരികിലേക്ക് ഒഴുകുകയാണ്. ഒരു കടലാസു തോണിപോലെ.

ഇതൊരു കലാലയത്തിൽ ഇതൾ വിരിഞ്ഞ കഥയാണെങ്കിലും മരണത്തെക്കുറിച്ച് അഭൗമീകമായ ഒരു വെളിച്ചം സമ്മാനിക്കുന്നുണ്ട്. സ്വർഗ്ഗമെന്ന സ്നേഹതീരത്ത് നമ്മെ കാത്തിരിക്കുന്ന ദൈവമെന്ന പരമചൈതന്യത്തിന്റെ വാത്സല്യമടിത്തട്ടിലേക്ക് ഒഴുകിത്തുടങ്ങുന്ന പുഴയാണ് മരണം. അതേ മരണമെന്ന പുഴയിലൂടെ ആബാ പിതാവിന്റെ മടിത്തട്ടിലേക്ക് ഒഴുകുന്ന കളിവള്ളങ്ങളാണ് മനുഷ്യജീവിതം. മരണത്തിലേക്ക് മിഴിപൂട്ടുമ്പോൾ ഇനി അത് തുറക്കുന്നത് പറുദീസയിലാണെന്ന് ക്രിസ്തുവിനറിയാമായിരുന്നു. അതുകൊണ്ടാണ് ഒരു കുഞ്ഞുറങ്ങുന്ന ശാന്തതയോടെ കുരിശിന്റെ ഇതളുകളിൽ കിടന്ന് അവൻ മരണത്തിലേയ്ക്ക് മിഴിയടച്ചത്.






**റവ. ഫാ. ഫിലിപ്പ് കണ്ണംകുളത്ത്**
വികാരി, മഞ്ഞക്കാല

# ഹൃദയത്തിലെ വാൾ

രക്ഷാകര സംഭവങ്ങളെക്കുറിച്ചും, ഈശോയുടെ പീഢാനുഭവത്തെക്കുറിച്ചുമുള്ള ധ്യാനത്തിൽ ഹൃദയ ഭേദകമായ അനുഭവമാണ് യോഹന്നാന്റെ സുവിശേഷം 19-ാം അദ്ധ്യായം 31 മുതൽ 42 വരെയുള്ള വാക്യങ്ങളിൽ വിവരിക്കുക. അതിഭീകരമായ പീഢകൾ സഹിച്ചു കുരിശിൽ മരിച്ച ഈശോയ്ക്ക് സൗമ്യമായ രീതിയിലുള്ള അന്ത്യയാത്രയാണ് ലഭിക്കുക. ആഴമേറിയ ആദ്ധ്യാത്മീക, ദൈവശാസ്ത്ര ചിന്തകളും, വൈകാരികമായ ചില രംഗങ്ങളും ഈ സംഭവത്തിൽ നാം അനുസ്മരിക്കുന്നു. വാക്കുകൾകൊണ്ട് വിവരിക്കാനാകാത്ത ചില നിർണ്ണായക വൈകാരിക മുഹൂർത്തങ്ങളിലൂടെയുള്ള ഒരു തീർത്ഥാടനമാണ് കുരിശിന്റെ വഴിയിലെ പതിമൂന്നാം സ്ഥലം.

"നിന്റെ ഹൃദയത്തിലൂടെ ഒരു വാൾ കടക്കും" (ലൂക്ക. 2,35) എന്ന ശിമയോന്റെ പ്രവചനം അന്വർത്ഥമാക്കുന്ന സംഭവങ്ങളാണ് കുരിശിന്റെ താഴെ അരങ്ങേറുന്നത്. ലോകത്തിൽ വച്ച് ഒരമ്മയ്ക്ക് സഹിക്കാവുന്നതിനപ്പുറത്തേയ്ക്കുള്ള സഹനങ്ങൾ. സ്വന്തം മകനെ, അതും ഏകപുത്രനെ മഹാപരാധി എന്ന നിലയിൽ അതിദാരുണമായി കൊലചെയ്യുന്നത് കണ്ടുനിൽക്കേണ്ടിവരുന്ന അമ്മ. സാബത്തിൽ കാളയോ, കഴുതയോ ആപകടത്തിൽ പെട്ടാൽ രക്ഷിക്കുവാൻ വ്യഗ്രത കാട്ടുന്ന അധികാരികൾ, മനുഷ്യപുത്രൻ സാബത്തിന്റെയും കർത്താവാണ് (മത്താ. 12, 9) എന്നരുളിചെയ്ത ലോക ഗുരുവിനെ, ശാന്തമായി മരിക്കുവാൻ പോലുമുള്ള സമയം അനുവദിക്കാതെ, അതേ സാബത്താചരണത്തിന്റെ പേരിൽ കണങ്കാലുകൾ തകർത്ത് വീണ്ടും വേദനിപ്പിക്കുന്നതിനും, കൊല്ലുന്നതിനുമായി കടന്നുവരുന്നു. യേശു മരിച്ചു എന്ന് പടയാളികൾക്ക് ഉറപ്പായിരിക്കേ അവർ കുന്തംകൊണ്ട് വിലാപ്പുറത്ത് കുത്തി. യേശുവിന്റെ ഹൃദയവും പരിശുദ്ധ അമ്മയുടെ ഹൃദയവും ഒരുപോലെ തുളയ്ക്കപ്പെട്ട നിമിഷം.

മാതൃത്വത്തിന്റെ നൊമ്പരങ്ങളും സ്വപ്നങ്ങളുമെല്ലാം ഒരിക്കൽകൂടെ ആ നെഞ്ചിലേക്ക് ഓടിയെത്തിയ നിമിഷമായിരുന്നു, യേശുവിന്റെ ചേതനയറ്റ ശരീരം അവളുടെ മടിയിൽ വച്ച സന്ദർഭം. "പുൽക്കൂട് മുതൽ ഗോഗുൽത്താ വരെയുള്ള സംഭവങ്ങൾ ഓരോന്നും അങ്ങേ ഓർമ്മയിൽ തെളിഞ്ഞു നിന്നു" എന്ന പ്രാർത്ഥനയുടെ അർത്ഥവും അതുതന്നെയല്ലേ?

ആദ്യമായി ഉണ്ണിയെ കൈയിലെടുത്ത് മാതൃവാത്സല്യത്തോടെ തലോടലും, ചുംബനവും നൽകുന്നതു പോലെ, മിശിഹായുടെ മൃതശരീരത്തിൽ നിന്ന് അതീവ വാത്സല്യത്തോടെ ചോരയും, നീരും തുടച്ച് വെടിപ്പാക്കുകയും, നെഞ്ചോടു ചേർത്ത് ചുംബനം നൽകുകയും ചെയ്യുന്ന അമ്മയുടെ ചിത്രം ആർക്കു മറക്കാനാകും. ഇനിയൊരിക്കലും തന്റെ മകനെ മടിയിൽ കിടത്തി ലാളിക്കാനാകില്ല എന്ന തിരിച്ചറിവിൽ തിരുകുമാരനോട് വാക്കുകളില്ലാതെ സംസാരിക്കുന്ന അമ്മയുടെ സങ്കടം, പരിശുദ്ധ അമ്മയ്ക്ക് മാത്രമേ സാധിക്കൂ.

മക്കൾ മാതാപിതാക്കളുടെ വഴിയെ നടക്കണമെന്നും, വളരണമെന്നും ആഗ്രഹിക്കുന്നവരാണ് ഏറെയും. എന്നാൽ സ്വർഗ്ഗത്തിന്റെയും ഭൂമിയുടേയും അമ്മ തിരുക്കുമാരന്റെ വഴിയെ നടക്കുവാൻ ശ്രമിച്ചവളാണ്. അതാണവളെ ശ്രേഷ്ഠയാക്കിയത്. പുൽക്കൂടു മുതൽ കാൽവരി



വരെ അല്ല അതിനുശേഷം സഭയിലൂടെയും ദൈവഹിതം നിറവേറ്റുവാൻ യേശുവിന്റെകൂടെ നടന്നവളാണ് പരിശുദ്ധ അമ്മ. അവൾ എല്ലാ അമ്മമാർക്കും മാതൃകയാണ്. സഹ നത്തിന്റെ തീച്ചൂളയിൽ ജീവിതം തകർക്കപ്പെടുന്നു എന്ന് തോന്നുന്ന നിമിഷങ്ങളിൽ അമ്മ താങ്ങായി തണലായി നമ്മോടൊപ്പമുണ്ട്.

യോഹന്നാന്റെ സുവിശേഷം 19-ാം അദ്ധ്യായം 38-ാം വാക്യം അത്ഭുതപ്പെടുത്തുന്ന ഒരു തിരിച്ചറിവ് നമുക്കു നൽകുന്നു. പരസ്യ ശിഷ്യൻമാരുടെ തിരോധാനവും രഹ സ്യ ശിഷ്യൻമാരുടെ പ്രവേശനവും യേശുവിന്റെ അറസ്റ്റ് മുതൽ മരണം വരെയുള്ള സമയത്ത് അവന്റെ ശിഷ്യൻമാർ, യോഹന്നാൻ ഒഴികെ, മറ്റെല്ലാവരും അവനെ വിട്ടു പോയി. യേശുവിന്റെ കുരിശുമരണം അവരെ ഭയപ്പെടുത്തി. എന്നാൽ യേശുവിന്റെ മരണത്തിന്റെ രക്ഷാകരമൂല്യം രഹസ്യ ശിഷൻമാർക്ക് ലഭിക്കുകയാണ്. എല്ലാ ഭയവും ഉപേക്ഷിച്ച് അരിമത്തിയാക്കാരൻ ജോസഫും, നിക്കോദേമോസും യേശുവിനെ ഏറ്റുവാങ്ങുന്നു. യേശുവിന്റെ പീഢാനുഭവവും മരണവും എല്ലാം ആധിപത്യങ്ങളും ഭയപ്പാടുകളും തകർക്കുന്നതാണ്. "ശരീരത്തെ കൊല്ലുകയും ആത്മാവിനെ കൊല്ലാൻ കഴിവില്ലാതിരിക്കുകയും ചെയ്യുന്നവരെ നിങ്ങൾ ഭയപ്പെടേണ്ട, മറിച്ച് ആത്മാവിനെയും ശരീരത്തെയും നരകത്തിനിരയാക്കുവാൻ കഴിയുന്നവനെ നിങ്ങൾ ഭയപ്പെടുവിൻ" (മത്താ. 10, 28) എന്ന വചനം അനുസ്മരിക്കുക.

ഇന്ന് അനേകർ ഭയത്തിൽ ജീവിക്കുന്നവരാണ്. "ഭയപ്പെടേണ്ട ഞാൻ നിന്നോടുകൂടെയുണ്ട്" എന്ന വചനത്തിന്റെ ശക്തി നമ്മെ മുന്നോട്ടു നയിക്കണം. ക്രിസ്തു ശിഷ്യൻ ലോകത്തിന്റ ആരവങ്ങൾക്കു മുമ്പിൽ ഭയപ്പെട്ടു പോകേണ്ടവനല്ല. പ്രതിസന്ധികളെയും തകർച്ചകളെയും പ്രശ്നങ്ങളെയും (രോഗം, ദുരിതം, മനഃക്ലേശം, സാമ്പത്തിക പരാധീനത, മരണം) അതിജീവിക്കുവാനുള്ള കരുത്താണ് കുരിശിന്റെ വഴിയിലൂടെ ആർജ്ജിച്ചെടുക്കേണ്ടത്.

യേശുവിന്റെ പാർശ്വത്തിൽ കുന്തംകൊണ്ട് കുത്തി തുളച്ചുണ്ടായ മുറിവും, അവിടെ നിന്നൊഴുകിയ രക്തവും, വെള്ളവും, അപാരമായ ദൈവശാസ്ത്രചിന്തയാണ് ഈ സംഭവം സൂചിപ്പിക്കുന്നത്. ദുഃഖവെള്ളിയാഴ്ചയെ 'good friday' എന്ന് വിശേഷിപ്പിക്കുന്നതും ഈ സംഭവത്തിന്റെ രക്ഷാകരമായ അർത്ഥതലങ്ങൾ കൊണ്ടാണ്. മഹാനായ ഒരിജിന്റെ അഭിപ്രായത്തിൽ ദാഹിച്ചിരിക്കുന്നവർക്കുവേണ്ടിയുള്ള വറ്റാത്ത ജീവന്റെ ഉറവയാണ് ക്രിസ്തുവിന്റെ പാർശ്വത്തിൽ നിന്ന് പുറപ്പെട്ടത്. യേശുവിന്റെ മുറിവിൽ നിന്ന് സഭ ഉദയം ചെയ്തു. യേശുവിന്റെ പാർശ്വത്തിൽ നിന്നു പുറപ്പെട്ട ജലം മാമോദീസായും രക്തം വിശുദ്ധ കുർബാനയുടേയും പ്രതീകങ്ങളാകുന്നുവെന്ന് സഭാപിതാവായ ജോൺ ക്രിസോസ്റ്റോം പഠിപ്പിക്കുന്നു. ആദാമിന്റെ വാരിയെല്ലിൽ നിന്ന് ഹവ്വായും രണ്ടാം ആദാമായ ക്രിസ്തുവിന്റെ പാർശ്വത്തിൽ നിന്ന് സഭയും ഉദയം ചെയ്തു. പാശ്ചാത്യ സഭാ പണ്ഡിതനായ വി. അഗസ്റ്റിൻ, സഭയുടെ കൂദാശകൾ യേശുവിന്റെ പാർശ്വത്തിൽ നിന്ന് ഒഴുകിയ രക്തവും വെള്ളവുമാകുന്നുവെന്ന് പഠിപ്പിക്കുന്നു. സഭയെ ആധുനീകരിച്ച Vatican - II ന്റെ സഭയെക്കുറിച്ചുള്ള പ്രമാണരേഖ, യേശുവിന്റെ പാർശ്വത്തിൽ നിന്നൊഴുകിയ രക്തവും, വെള്ളവും സഭയുടെ ഉത്ഭവത്തെയും വളർച്ചയെയും പ്രതീകാത്മകമായി സൂചിപ്പിക്കുന്നുവെന്ന പ്രഖ്യാപനമാണ് നടത്തുക. കുരിശിന്റെ വഴിയിലെ പതിമൂന്നാം സ്ഥലം ധ്യാനിക്കുന്ന അവസരം ക്രിസ്തുവിന്റെ സഭയെയും, സഭയിലെ ദൈവവരപ്രസാദത്തിന്റെ അടയാളങ്ങളായ കൂദാശകളെപ്പറ്റിയും ചിന്തിക്കുന്നതിനും യോഗ്യതയോടെ അവയെ സ്വീകരിക്കുന്നതിനും തയ്യാറാകേണ്ട നിമിഷം കൂടിയാണ്.

**പ്രാർത്ഥന:**

'ഭയപ്പെടേണ്ട ഞാൻ നിന്നോടുകൂടെയുണ്ട്' എന്നരുളിചെയ്ത മിശിഹാ തമ്പുരാനെ, ജീവിത യാഥാർത്ഥ്യങ്ങളുമായി പൊരുത്തപ്പെടുവാൻ സാധിക്കാത്ത സന്ദർഭങ്ങളിൽ, ഞങ്ങളുടെ പ്രതീക്ഷകൾക്കു വിപരീതമായ അനുഭവങ്ങൾ ജീവിതത്തിലേക്ക് കടന്നുവരുമ്പോൾ തകർന്നുപോകാതെ അവയെ നേരിടുവാൻ വേണ്ട ശക്തി ഞങ്ങൾക്ക് നൽകണമേ. തിരുക്കുമാരന്റെ അന്ത്യ നിമിഷങ്ങളിൽ സമചിത്തതയോടെ സഹനം ഏറ്റുവാങ്ങിയ പരിശുദ്ധ അമ്മേ ഞങ്ങളുടെ സഹനങ്ങളുടേയും വേദനകളുടേയും നടുവിൽ ഞങ്ങൾക്കു മദ്ധ്യസ്ഥയായിരിക്കണമേ. തികഞ്ഞ ഏകാന്തതയിലും, ദൈവം കൂടെയുണ്ട് എന്ന വലിയ യാഥാർത്ഥ്യം തിരിച്ചറിയുവാനുള്ള ശക്തി നൽകണമേ. സഭയേയും, പരിശുദ്ധ കൂദാശകളെയും വിലമതിക്കുവാനും അങ്ങനെ രക്ഷ സ്വന്തമാക്കുവാനും ഞങ്ങൾക്കിടയാകണമേ.






**റവ. ഫാ. ജോൺസൺ പുതുവേലിൽ**
വികാരി, ഇടമുളയ്ക്കൽ

# സത്യത്തെ പുൽകിയ കല്ലറ

ബൈബിൾ വലിയ ദിവസമെന്നു വിശേഷിപ്പിച്ചിട്ടുള്ള സാബതമായിരുന്നു പിറ്റേന്ന്. അതിനാൽ ധൃതിപ്പെട്ടുള്ള ഒരു സംസ്ക്കാരമാണ് നടന്നത്. അതിനു നേതൃത്വം നല്കിയത് അരിമത്തിയാക്കാരൻ ജോസഫും നിക്കോദേമോസുമാണ്. യഹൂദരുടെ ആചാരരീതിയനുസരിച്ചാണ് മൃതദേഹം സംസ്ക്കരിച്ചത്. നിക്കോമേമോസ് കൊണ്ടുവന്ന നൂറു റാത്തൽ സുഗന്ധദ്രവ്യം പൂശി കച്ചയിൽ പൊതിഞ്ഞായിരുന്നു സംസ്ക്കാരം. ജോസഫിന്റെ ഉടമസ്ഥതിയിലുള്ള, പാറയിൽ വെട്ടിയുണ്ടാക്കിയ പുതിയ കല്ലറയിലായിരുന്നു സംസ്ക്കാരം. കല്ലറയുടെ വാതില്ക്കൽ ഒരു വലിയ കല്ല് ഉരുട്ടിവയ്ക്കുകയും ചെയ്തു.

ഈ കല്ലറ നമ്മെ പലതും പഠിപ്പിക്കുന്നു, ഓർമ്മപ്പെടുത്തുന്നു. ഭൂമിയിൽ തലചായ്ക്കാൻ ഇടമില്ലാതിരുന്ന ക്രിസ്തുവിന്റെ മൃതദേഹം സംസ്ക്കരിക്കുന്നത് അന്യന്റെ കല്ലറയിലാണ്. സ്വന്തമായി ഒരു കല്ലറയില്ലാത്തവൻ. സ്വന്തമായി ആറടി മണ്ണുപോലുമില്ലാത്തവൻ. സ്വന്തമായി ഒന്നുമില്ലാത്തവൻ. എല്ലാം ദൈവരാജ്യത്തെപ്രതി ഉപേക്ഷിക്കാനുള്ള നിയോഗം, വെല്ലുവിളി, ഓർമ്മപ്പെടുത്തൽ, ക്രിസ്തുവിന്റെ ഈ കല്ലറ നമുക്കു നല്കുന്നുണ്ട്.

കല്ലറ ഏറ്റവും നല്ല ആദ്ധ്യാത്മിക വിദ്യാലയമാണെന്ന് - ഇവിടമാണദ്ധ്യാത്മ വിദ്യാലയമെന്ന് - കുമാരനാശാൻ എഴുതിയിട്ടുണ്ട്. മരണവും മരണാനന്തര ചടങ്ങുകളും അഭിമാനപ്രശ്നമായി ഇന്നത്തെ സംസ്ക്കാരം വാഴ്ത്തുന്നുണ്ട്. മരണം സമ്മാനിക്കുന്ന ഓർമ്മപ്പെടുത്തലുകൾ ബോധപൂർവ്വം വിസ്മരിക്കപ്പെടുന്നു. ദൈവം നല്കിയ ജീവൻ തിരിച്ചെടുക്കാനുള്ള അധികാരം ദൈവത്തിനുണ്ടെന്നും ആ സമയം നിശ്ചയിക്കുന്നത് ദൈവമാണെന്നും വിശ്വസിക്കുന്നവരാണ് നമ്മൾ. ഈ വിശ്വാസത്തെ പലപ്പോഴും പൂർണ്ണമായി ഉൾക്കൊള്ളാൻ കഴിയാതെപോകുന്നു എന്നത് വേദനാജനകമാണ്. ഭൗതികതയുടെ പിന്നാലെ ഭ്രാന്തമായി പരക്കം പായുന്ന അത്യാധുനിക സംസ്ക്കാരത്തിന്റെ അർത്ഥശൂന്യത തിരിച്ചറിയപ്പെടേണ്ടതുണ്ട്. മരണം നമ്മെ പഠിപ്പിക്കുന്ന വലിയ പാഠങ്ങളിലൊന്ന് നമ്മൾ നിസ്സാരരാണ് എന്നതാണ്. ആ നിസ്സാരതയുടെ ജീവിക്കുന്ന അടയാളങ്ങളാണ് ഓരോ കല്ലറയും.

ക്രിസ്തുവിന്റെ കല്ലറയുടെ ഏറ്റവും വലിയ പ്രത്യേകത അത് ശൂന്യമായ കല്ലറയാണെന്നുള്ളതാണ്. ആ കല്ലറയിലെ നിറവ് വെറും മണിക്കൂറുകൾ മാത്രം നിലനില്ക്കുന്നതായിരുന്നു. പിന്നീട് അത് ശൂന്യമായ കല്ലറയാണ്. നിങ്ങൾ ജീവിച്ചിരിക്കുന്നവനെ മരിച്ചവരുടെയിടയിൽ അന്വേഷിക്കുന്നതെന്തിന്? എന്ന് മാലാഖ ചോദിക്കുന്നുണ്ട്. മരിച്ചവരുടെ ലോകമാണ് കല്ലറ. മരണത്തിൽനിന്ന് ജീവനിലേക്ക് ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിന്റെ വലിയ കൃപ സ്വീകരിച്ചുകൊണ്ട് മരണസംസ്ക്കാരത്തിൽ പുതിയ ജീവന്റെ തിരിനാളങ്ങൾ നീട്ടുവാൻ ക്രിസ്തുവിന്റെ ശൂന്യമായ കല്ലറ നമുക്കു പ്രചോദനമാകണം. മരണം പരാജയപ്പെട്ടതിന്റെ അടയാളമാണ് ക്രിസ്തുവിന്റെ കല്ലറ. മരണമേ നിന്റെ ദംശനമെവിടെ? മരണമേ നിന്റെ വിജയമെവിടെ? (1



കോരി. 15:26) എന്ന വചനം നമുക്ക് പ്രത്യാശ നൽകുന്നതത്രേ. ശൂന്യമായ കല്ലറയിലേക്കു നോക്കിക്കൊണ്ട് അഭിമാനത്തോടെ ക്രിസ്തുവിന്റെ പുനരുത്ഥാനത്തെ ഏറ്റുപറയാൻ നമുക്കാകണം. കുരിശിന്റെ വഴി വേദനയെയും സഹനത്തെയും കുറിച്ചുള്ള ധ്യാനമാണ്. എന്നാൽ പതിനാലാം സ്ഥലം നമ്മെ ഓർമ്മപ്പെടുത്തുന്നതെന്താണ്? ഈ കല്ലറ വെറും ശൂന്യമാണ് എന്ന വിവേകം തന്നെ. മരണം ഒരു അവസാനമല്ലെന്നും പുതുജീവിതത്തിന്റെ ആരംഭമാണെന്നുമുള്ള പാഠവും വേദനകൾക്കപ്പുറത്ത് പ്രതിഫലത്തിന്റെ വിജയകിരീടത്തിന്റെ ഉറപ്പുമാണ് ഈ കല്ലറ നമുക്കു സമ്മാനിക്കുന്നത്. ഈ വിവേകമാണ് പതിനാലാം സ്ഥലത്തുനിന്നും നാം ആർജ്ജിച്ചെടുക്കുന്നത്. ഇത് പ്രതീക്ഷയുടെ വേദിയാണ്. യേശുവിന്റെ കല്ലറ നമ്മുടെ വിശ്വാസത്തിന്റെ ഉറപ്പാണ്. നമ്മുടെ പ്രത്യാശയുടെ കേന്ദ്രമാണ്.

വിശ്വാസികൾക്ക് കല്ലറകൾ ജീവന്റെ പ്രതീകങ്ങളാണ്. ആത്മാവിനു വസിക്കാനുള്ള താൽക്കാലിക വാസഗൃഹമാണ് നമ്മുടെ ശരീരം എന്ന് സഭാപിതാക്കന്മാർ പഠിപ്പിക്കുന്നുണ്ട്. അതുപോലെ യേശുവിന്റെ ശരീരത്തിന് താൽക്കാലിക വാസത്തിനുള്ളതായിരുന്നു ഈ കല്ലറ. മണിക്കൂറുകൾ മാത്രം വസിക്കുവാനുള്ള ഇടം. എല്ലാ കല്ലറകളും അങ്ങനെ തന്നെ. അവ തുറക്കപ്പെടുവാനുള്ളതത്രേ. പതിനാലാം സ്ഥലത്തു മുട്ടുകുത്തുമ്പോൾ നമ്മുടെ മനസ്സിൽ നിറഞ്ഞു നിൽക്കേണ്ടത് നമ്മുടെ ഉയിർപ്പും മരണാനന്തര ജീവിതവുമായിരിക്കണം.

**നമുക്ക് പ്രാർത്ഥിക്കാം**

യേശുവേ, നിന്റെ കല്ലറയെ ഞങ്ങൾ ധ്യാനിക്കുന്നു. മരണം ഒന്നിന്റെയും അവസാനമല്ലെന്ന് നിന്റെ കല്ലറ ഞങ്ങളെ പഠിപ്പിക്കുന്നു. ആ ബോധ്യം ഞങ്ങളിൽ രൂഢമൂലമാകുവാൻ കൃപയരുളണമെ. ഈ ലോകത്തിനായി നേടുന്നതൊന്നും നിത്യജീവനുതകില്ലെന്നു തിരിച്ചറിയാനുള്ള വരമരുളണമേ. കല്ലറകൾ പുനരുത്ഥാനത്തിന്റെ ഗർഭഗൃഹങ്ങളാണെന്നുള്ള വലിയ തിരിച്ചറിവു ഞങ്ങൾക്കു നല്കണമേ. നിന്റെ പുനരുത്ഥാനത്തെ നോക്കിപ്പാർക്കുവാൻ നിന്റെ പീഡാസഹനങ്ങൾ ഞങ്ങൾക്കു കരുത്താകട്ടെ. യേശുവേ, എളിമയോടെ നിന്നെ സമീപിക്കുവാൻ ഞങ്ങൾക്കു ബലം നൽകണമേ. ഒരുക്കത്തോടെയുള്ള നല്ല മരണവും നിന്നോടൊപ്പമുള്ള നിത്യജീവനും ഞങ്ങൾ പ്രതീക്ഷിക്കുന്നു. ആമ്മേൻ.






# ചരടുപൊട്ടിയ പട്ടം പോലെ വിദ്യാഭ്യാസ മേഖല

**ബോബി ഏബ്രഹാം**

ആധുനിക കേരളത്തിന്റെ ശക്തിസ്തംഭമായി കരുതപ്പെട്ടിരുന്ന വിദ്യാഭ്യാസ മേഖലയിൽ നിന്ന് ശുഭകരമായ വാർത്തകളൊന്നുമല്ല കുറേനാളായി കേട്ടുകൊണ്ടിരിക്കുന്നത്. അച്ചടക്കത്തിന്റെ വാൾ നിരന്തരം ഉയർത്തുമ്പോഴും അച്ചടക്കം അന്യമാകുന്ന കലാലയങ്ങൾ, ആധുനിക കാലവുമായി പൊരുത്തപ്പെടുംവിധത്തിൽ പരിഷ്കരിക്കപ്പെടാത്ത സിലബസ്, എന്തു പഠിക്കണമെന്നറിയാത്ത വിദ്യാർഥികൾ, കുട്ടികളുടെ ഇഷ്ടത്തിനെതിരായി ജോലിസാധ്യത നോക്കി മാത്രം കോഴ്സ് തിരഞ്ഞെടുക്കുന്ന മാതാപിതാക്കൾ, ജോലി ഉറപ്പില്ലാത്ത അരക്ഷിതരായ ഒരു വിഭാഗം അധ്യാപകർ, തങ്ങൾക്ക് കിട്ടുന്ന തുകയുടെ വലിപ്പത്തിൽ മാത്രം ശ്രദ്ധാലുക്കളായ മറ്റൊരുവിഭാഗം അധ്യാപകർ, ലാഭക്കണ്ണോടെ മാത്രം വിദ്യാഭ്യാസ മേഖലയിൽ പ്രവർത്തിക്കാനെത്തിയ ചില കച്ചവടക്കാർ ഇങ്ങനെ ആകെ സങ്കീർണമാണ് കേരളത്തിലെ ഇന്നത്തെ വിദ്യാഭ്യാസ രംഗം. രാജ്യാന്തര നിലവാരം പുലർത്തുന്ന ഒരു യൂണിവേഴ്സിറ്റി പോലും ഇന്നും ഈ നാട്ടിലില്ല. കടിഞ്ഞാണില്ലാതെ കുതിക്കാൻ വെമ്പുന്ന കൗമാരത്തെയും യുവത്വത്തെയും ശരിയായ ദിശയിലേക്ക് തിരിച്ചുവിടുന്നതിൽ പരാജയപ്പെടുകയാണോ വിദ്യാഭ്യാസ മേഖല എന്നു സംശയമുണർത്തുകയാണ് അടുത്തകാലത്തുണ്ടണ്ടായ പല സംഭവങ്ങളും. ശരിയായ പഠനം ഒഴിച്ച് എല്ലാം നടക്കുന്ന മേഖലയായി വിദ്യാഭ്യാസരംഗം മാറി എന്ന് ആരെങ്കിലും സംശയിച്ചുപോയാൽ കുറ്റം പറയാനാവുകയില്ല. ചരടുപൊട്ടിയ പട്ടംപോലെയായി നമ്മുടെ കൗമാരവും യുവത്വവും. നിയന്ത്രിക്കാനാളില്ലാതെ അനന്തവിഹായസിൽ അങ്ങനെ പറന്ന് എരിഞ്ഞടങ്ങുകയാണ് അവരിൽ വലിയൊരു പങ്കും.

പ്രസിദ്ധമായ ആ പരസ്യത്തെ അനുകരിച്ചു പറയുകയാണെങ്കിൽ നമ്മുടെ കൗമാരത്തിനെന്തെന്തുപറ്റി? യാഥാർഥ്യബോധമില്ലാത്ത പ്രണയങ്ങൾ, ചിലയിടത്ത് ആത്മഹത്യ, ചിലയിടത്ത് കൊലപാതകം, ചിലയിടത്ത് ക്രൂരമായ റാഗിങ്, പഠനം ഉപേക്ഷിച്ചു പോക്ക്. കുറച്ചുനാൾ മുമ്പ് മലയാളി ചിന്തിക്കുക പോലും ചെയ്യാത്ത തലങ്ങളിലൂടെയാണ് കൗമാരം ഇപ്പോൾ കടന്നുപോകുന്നത്. കണക്കുകൾ നിരത്തുക അസാധ്യമാണ്. അത്രയ്ക്കേറെയുണ്ട് സംഭവങ്ങൾ. എങ്കിലും അടുത്തകാലത്തുണ്ടായ ചില സംഭവങ്ങളിലൂടെ ഒന്നു കണ്ണോടിക്കാം.

ശക്തമായ മൂന്നു സമരങ്ങളാണ് വിദ്യാഭ്യാസ മേഖലയുമായി ബന്ധപ്പെട്ട് ഈയിടെ ഉണ്ടായത്. ആദ്യത്തേത് തിരുവനന്തപുരം ലോ അക്കാദമി ലോ കോളജുമായും രണ്ടാമത്തേത് പാമ്പാടി നെഹ്റു കോളജുമായും മൂന്നാമത്തേത് കോട്ടയം മറ്റക്കര ടോംസ് കോളജുമായും ബന്ധപ്പെട്ട്. വ്യത്യസ്ത രീതീയിലാണെങ്കിലും മൂന്നിടത്തെയും പ്രശ്നങ്ങൾക്ക് സമാനതയുണ്ട്. അച്ചടക്കം ഉറപ്പാക്കാനെന്ന പേരിൽ സ്വീകരിച്ച ചില നടപടികൾ നിക്ഷിപ്ത താൽപര്യങ്ങൾക്കു വഴിമാറുന്നതും പലപ്പോഴും അത് വിദ്യാർഥിദ്രോഹ നടപടികളിലേക്ക്



എത്തിച്ചേരുന്നതും ആണ് മൂന്നിടത്തും അടിസ്ഥാനപ്രശ്നമായി മാറിയത്. കോട്ടയം മറ്റക്കരയിലെ ടോംസ് കോളജ് ഏതാണ്ട് അടച്ചുപൂട്ടിയ സ്ഥിതിയാണ്. ഈ മൂന്നു കോളജുകളും സ്വാശ്രയ മേഖലയിലുള്ളവയാണെന്ന കൗതുകവുമുണ്ട്. സ്വാശ്രയ മേഖല നേരിടുന്ന പ്രശ്നമെന്തെന്ന് വിശദമായി ചർച്ച ചെയ്യേണ്ടതുണ്ട്. സ്വാശ്രയ മേഖലയെ കച്ചവടമായാണോ സേവനമായാണോ കൈകാര്യം ചെയ്യേണ്ടതെന്ന കാര്യത്തിൽ ഇനിയും വ്യക്തതയായിട്ടില്ല. സർക്കാരിനും ഈ രംഗത്തേക്കു കടന്നുവന്ന ചില ഏജൻസികൾക്കും ഈ കാര്യത്തിൽ വ്യക്തതയില്ല. അതുകൊണ്ടുതന്നെ അതേപ്പറ്റി ഇപ്പോൾ ചർച്ച ചെയ്യുന്നത് അസംബന്ധമാവും.

എന്നാൽ നമ്മുടെ കൗമാരവും യുവത്വവും എത്രത്തോളം ദിശാബോധമില്ലാത്തതായി മാറുന്നുവെന്ന കാര്യത്തിൽ സ്വാശ്രയ മേഖലയുൾപ്പെടെയുള്ള വിദ്യാഭ്യാസ മേഖലയെ മുൻനിർത്തി ചർച്ച നടത്തേണ്ട സമയം അതിക്രമിച്ചിരിക്കുന്നു.

മനസ്സിൽ ആദ്യം കടന്നുവരിക ഫെബ്രുവരി ആദ്യം കോട്ടയത്ത് സ്കൂൾ ഓഫ് മെഡിക്കൽ സയൻസസിലുണ്ടണ്ടായ ഞെട്ടിപ്പിക്കുന്ന സംഭവമാണ്. ഫിസിയോതെറപ്പി വിദ്യാർഥിനിയായ കായംകുളം സ്വദേശിനി ലക്ഷ്മിയെ മുൻ വിദ്യാർഥി കൂടിയായ ആദർശ് പെട്രോളൊഴിച്ച് തീ കൊളുത്തി കൊല്ലുകയായിരുന്നു. ആദർശ് നടത്തിയത് പ്രണയസാഫല്യമായിരുന്നോ പ്രതികാരമായിരുന്നോ എന്നത് മന:ശാസ്ത്രജ്ഞൻമാർ വിലയിരുത്തി കണ്ടുപിടിക്കേണ്ട വിഷയമാണ്. എന്നാൽ ഇത്ര ക്രൂരമായ രീതിയിൽ ഒരു കൊലപാതകം ആസൂത്രണം ചെയ്യാനും സ്വയം മരിക്കാനും ഈ ചെറുപ്രായത്തിൽ തന്നെ മനസ്സിനെ പാകപ്പെടുത്തിയെടുക്കുന്നതിൽ ആ ചെറുപ്പക്കാരൻ വിജയിച്ചു എന്നത് ഗൗരവമായി കാണണം. പെട്ടെന്നുണ്ടായ വികാരവിക്ഷേഭത്താൽ ചെയ്തതല്ല അത്. കൃത്യമായ ആസൂത്രണത്തോടെ നടപ്പാക്കിയത്. പഠനത്തിൽ ഈ യുവാവ് പരാജയമായിരുന്നുവെന്നും കൂട്ടിവായിക്കണം. വർഷങ്ങൾക്കു മുമ്പ് പരാജയപ്പെട്ട പരീക്ഷ വീണ്ടും എഴുതാനെന്ന പേരിലാണ് അയാൾ ക്യാംപസിൽ കടന്നത്.

എസ്.എം.ഇ.യിൽ തന്നെ മുമ്പ് അതിക്രൂരമായി റാഗിങ്ങിന്റെ മറവിൽ പെൺകുട്ടിയെ മാനഭംഗപ്പെടുത്തിയ സംഭവവും മറക്കാൻ പറ്റില്ല. കേസിൽ രണ്ടുപേർക്ക് 10 വർഷവും മൂന്നാമന് മൂന്നുവർഷവും തടവ് ശിക്ഷ വിചാരണക്കോടതി വിധിക്കുകയും ചെയ്തു. ഇതിനെതിരെ ഹൈക്കോടതിയെ സമീപിച്ചപ്പോൾ കോടതി നടത്തിയ നിരീക്ഷണം ശ്രദ്ധേയമാണ്. റാഗിങ് എന്ന ഓമനപ്പേരിലുള്ള കാടത്തത്തെ പരിഷ്കൃത സമൂഹവും സുപ്രീം കോടതിയും പലതവണ അപലപിച്ചിട്ടുള്ളതാണെന്ന് കോടതി ചൂണ്ടിക്കാട്ടി.

കഴിഞ്ഞ ഡിസംബറിലാണ് നാട്ടകം ഗവ. പോളിടെക്നിക് വിദ്യാർഥി ഷൈജുവിന് സീനിയർ വിദ്യാർഥികളുടെ ക്രൂരമായ പീഡനം ഏറ്റുവാങ്ങേണ്ടിവന്നത്. അഞ്ചുപേർ സസ്പെൻഷനിലായി..അവിനാഷ് എന്ന വിദ്യാർഥിക്ക് അന്ന് ക്രൂരമായ പീഡനത്തെത്തുടർന്ന് വൃക്കത്തകരാർ സംഭവിച്ചു.

എറണാകുളം ഗവ. നഴ്സിങ് കോളജ് ബി.എസ്.സി. നഴ്സിങ് വിദ്യാർഥിനി കെ.പി. അശ്വതി (21) ജീവനൊടുക്കിയത് പരീക്ഷയിൽ മാർക്ക് കുറഞ്ഞതിനെത്തുടർന്നായിരുന്നു. ഉപ്പുതറ സ്വദേശിനി അപർണ എം.എൽ.ടി. പരീക്ഷയ്ക്ക് മാർക്കു കുറഞ്ഞതിനെത്തുടർന്ന് ആത്മഹത്യ ചെയ്തു.

ഇങ്ങനെ പറഞ്ഞാൽ തീരാത്തവണ്ണം ഉദാഹരണങ്ങളുണ്ട്. വിലയിരുത്തേണ്ട വേറെ ചില സംഭവങ്ങൾ പിന്നാലെ പറയാം. പക്ഷേ മുകളിൽ വിവരിച്ച കൊലപാതകം, റാഗിങ്, മാർക്കു കുറഞ്ഞതിന്റെ പേരിലുള്ള ആത്മഹത്യ എന്നിവ അപഗ്രഥിച്ചു നോക്കിയാൽ ഒരു കാര്യം വ്യക്തമാവും. ഇവയൊക്കെ സംഭവിച്ചിരിക്കുന്നത് പ്രഫഷണൽ കോഴ്സുകളുമായി ബന്ധപ്പെട്ടാണ്. അൽപം കൂടി കടത്തിപ്പറഞ്ഞാൽ സ്വാശ്രയ പ്രഫഷണൽ മേഖലയുമായി ബന്ധപ്പെട്ടാണ്. എന്തുകൊണ്ട്? വിളയാത്ത മാങ്ങ ഞെക്കിപ്പഴുപ്പിക്കാനുള്ള ശ്രമമുണ്ടല്ലോ അതാണ് ഇവിടെ യഥാർഥ വില്ലൻ. മുൻപൊക്കെ പ്രഫഷണൽ കോഴ്സിനു പോയിരുന്നത് പഠനത്തിൽ ഏറെ മുൻതൂക്കം പുലർത്തിയിരുന്നവരായിരുന്നു. എന്നാൽ ഇന്നോ?.

തീർച്ചയായും മിടുക്കരായ കുട്ടികളെ എല്ലാം ഉൾക്കൊള്ളാൻ തക്കവിധം നമ്മുടെ ഉന്നത വിദ്യാഭ്യാസ മേഖല വളർന്നിരുന്നില്ല. അതുകൊണ്ടുതന്നെ ഈ മേഖലയിൽ കൂടുതൽ മുതൽ മുടക്കും സംരംഭങ്ങളും ആവശ്യമായിരുന്നു. അതു സർക്കാർ മേഖലയിൽ മാത്രം സാധ്യമല്ലാത്തതിനാലാണ് സ്വാശ്രയ മേഖലയിൽ കൂടി അവസരമൊരുക്കാൻ തീരുമാനിച്ചത്. എന്നാൽ ഒരു നിയന്ത്രണവുമില്ലാതെ അതിന് അവസരം കൊടുത്തപ്പോൾ പണ്ടത്തെ പാരലൽ കോളജുകൾ പോലെ എൻജിനീയറിങ് കോളജുകളും മറ്റും മുളച്ചുപൊന്തുന്നതാണ് നമ്മൾ കണ്ടത്.

കേരളത്തിലെ വിദ്യാഭ്യാസ മേഖലയിൽ സ്തുത്യർഹമായ സേവനം നടത്തിയിരുന്ന സഭകളുൾപ്പെടെയുള്ള ഏജൻസികൾ സദുദ്ദേശ്യത്തോടെ സ്വാശ്രയ മേഖലയിലേക്കും കടന്നുവന്നപ്പോൾ ലാഭം മാത്രം ലക്ഷ്യമാക്കിയായിരുന്നു മറ്റു ചിലരുടെ വരവ്. സ്വാഭാവികമായും വിശ്വാസ്യതയുള്ള സ്ഥാപനങ്ങളെ മികച്ച മാർക്കുള്ളവർ പരിഗണിച്ചപ്പോൾ മറ്റുള്ളവർക്ക് നിലനിൽപ് തന്നെ പ്രശ്നമായി. മാത്രമല്ല, ഈ മേഖലയിൽ ആവശ്യത്തിലേറെയായിരുന്നു സീറ്റും. അതോടെ നിലനിൽപ് പ്രതിസന്ധിയിലായ സ്ഥാപനങ്ങൾ മാർക്ക് തീരെ കുറഞ്ഞ വിദ്യാർഥികളെയും പരിഗണിച്ചു തുടങ്ങി. സ്വന്തം മക്കളുടെ പഠനശേഷി എത്രത്തോളം എന്നറിയാത്ത മാതാപിതാക്കൾ കുട്ടികളെ എൻജിനീയറിങ് ഉൾപ്പെടെയുള്ള

സ്വാശ്രയ മേഖലയിലേക്ക് കടത്തിവിടാൻ തുടങ്ങുകയും ചെയ്തു. വൻ പണം മുടക്കിയുള്ള അഭ്യാസമായി മാറി അത്. ഈ കുട്ടികളിൽ ഭൂരിപക്ഷവും വിജയിക്കുകയില്ലെന്നറിയുന്ന ചില മാനേജ്മെന്റുകൾ തങ്ങളുടെ കോളജുകളിൽ വലിയ അച്ചടക്കമാണു നിലനിൽക്കുന്നതെന്നു പൊതുസമൂഹത്തെ ബോധ്യപ്പെടുത്തുന്നതിനായി തൊട്ടതിനും പിടിച്ചതിനുമൊക്കെ പിഴശിക്ഷ ഏർപ്പെടുത്തുകയും പിന്നീട് അത് ഒരു വരുമാന മാർഗമായി തന്നെ മാറ്റുകയും ചെയ്തു. ഇത്തരത്തിലുള്ള പല കോളജുകളുടെയും വിജയശതമാനം പത്തിൽ താഴെയായിരുന്നു എന്നറിയുമ്പോഴാണ് രക്ഷകർത്താക്കൾ തങ്ങളുടെ കുട്ടികളോട് കാണിച്ച ക്രൂരതയുടെ ആഴം മനസ്സിലാകുക.

തങ്ങളുടെ കഴിവിന് അപ്പുറമാണെന്നു മനസ്സിലാകുന്ന കുട്ടികളിൽ പലരും ഇടയ്ക്കുവച്ച് പഠനം അവസാനിപ്പിക്കും. ചിലപ്പോൾ ആത്മഹത്യയിൽ അഭയം തേടും. മറ്റുള്ള കുറേപ്പേർ പേരിന് പഠനം തുടരുമെങ്കിലും ശ്രദ്ധ മറ്റു പലതിലും ആയിരിക്കും. അവരാണ് പൊതുവേ കോളജുകളിലെ അക്രമകാരികളായി മാറുന്നതും. ലാഭക്കൊതിയന്മാരായ വിദ്യാഭ്യാസ കച്ചവടക്കാരും രക്ഷകർത്താക്കളും ചേർന്ന് ഈ കുട്ടികളെ ഈ നിലയിലേക്ക് തള്ളിവിടുമ്പോൾ പേര് ചീത്തയാകുന്നത് ഈ മേഖലയിൽ പ്രവർത്തിക്കുന്ന വിശ്വസ്ത ഏജൻസികളുടേത് കൂടിയാണ്.

മുകളിൽ സ്വാശ്രയ മേഖലയെ ഉദാഹരണമാക്കി പറഞ്ഞ കാര്യങ്ങൾ അവിടെ മാത്രം നിൽക്കുന്നില്ല. എന്തുചെയ്യണം, എങ്ങനെ ചെയ്യണം എന്നറിയാതെ ആരൊക്കെയോ നിയന്ത്രിക്കുന്ന പാവകളായി നമ്മുടെ കുട്ടികളും രക്ഷിതാക്കളും മാറിക്കഴിഞ്ഞിരിക്കുന്നു. ഒരു ദിശാബോധവും ഇല്ലാത്ത അവസ്ഥ. മുമ്പും കൗമാരവും യുവത്വവും പ്രശ്നങ്ങളിലൂടെയാണ് കടന്നുപോയിരുന്നത്. പക്ഷേ എവിടെയോ ഒരു നിയന്ത്രണം ഉണ്ടായിരുന്നു. എന്നാൽ ഇന്നു കൗമാരവും യുവത്വവും അപകടകരമായ മേഖലകളിലൂടെയാണോ കടന്നുപോകുന്നതെന്ന് സംശയിക്കണം. പ്രണയവും അക്രമവും അച്ചടക്കമില്ലായ്മയും എല്ലാം മുമ്പും യുവത്വത്തിന്റെ മുഖമുദ്രയായിരുന്നു. എന്നാൽ അതൊരിക്കലും ഒരു പരിധിവിട്ടു പോയിട്ടുമില്ല. എന്നാൽ ഇന്നു വിദ്യാലയങ്ങളിൽ നിന്നു പുറത്തുവരുന്ന വാർത്തകളിൽ പലതും ഞെട്ടിപ്പിക്കുന്നതാണ്. അധ്യാപകരെ ബഹുമാനമില്ലാത്ത വിദ്യാർഥികൾ, സഹപാഠികളോട് സ്നേഹമില്ലാത്ത വിദ്യാർഥികൾ, നിയമത്തിന്റെ കർശന നിയന്ത്രണമുള്ളതിനാൽ വിദ്യാർഥികളോട് മുഖം കറുത്തുപോലും പറയാനാവാത്ത അധ്യാപകർ, എന്തിനു പഠിക്കുന്നു എന്നുപോലും അറിയാത്ത പ്രഫഷണൽ കോളജ് വിദ്യാർഥികൾ, വിദ്യാഭ്യാസത്തെ കച്ചവടം മാത്രമായി കാണുന്ന നവ ഏജൻസികൾ.. ഇങ്ങനെ എല്ലാംകൂടി ആയപ്പോൾ കേരളത്തിന്റെ വിദ്യാഭ്യാസ മേഖല ദിശാബോധം ഇല്ലാതെ നീങ്ങുകയും വിദ്യാർഥികൾ നിലാവത്ത് അഴിച്ചുവിട്ട കോഴികളെ പോലെ നടക്കുകയും ചെയ്യുന്ന അവസ്ഥയാണ്. സ്വാശ്രയ മേഖല മാത്രമല്ല, സാമ്പ്രദായിക കോഴ്സുകൾ നടത്തുന്ന കലാലയങ്ങളിലും സ്കൂളുകളിലും പോലും കാര്യങ്ങൾ കൈവിട്ടുപോയ നിലയിലാണ്.

അടുത്ത കാലത്ത് പ്രശസ്തമായ രണ്ടു കലാലയങ്ങളിൽ നടന്ന സംഭവങ്ങൾ മറക്കാൻ കഴിയില്ല. പാലക്കാട് വിക്ടോറിയ കോളജിലും എറണാകുളം മഹാരാജാസ് കോളജിലും. രണ്ടിടത്തും പ്രിൻസിപ്പൽമാരാണ് ആക്രമണ വിധേയരായത്. വിരമിക്കുന്ന ദിവസം പ്രിൻസിപ്പലിന് കുഴിമാടം ഒരുക്കിയാണ് വിക്ടോറിയയിൽ കുട്ടികൾ ആദരം പ്രകടിപ്പിച്ചതെങ്കിൽ മഹാരാജാസിൽ പ്രിൻസിപ്പലിന്റെ കസേര കത്തിച്ചായിരുന്നു ബഹുമാനം.

കുട്ടികൾ ഒരു സുപ്രഭാതത്തിൽ ഇങ്ങനെ ആവുകയല്ല. വർഷങ്ങൾ നീണ്ട പ്രക്രിയയിലൂടെ അവർ അങ്ങനെ ആയിത്തീരുകയാണ്.

അത് സ്കൂൾ തലത്തിൽ തന്നെ തുടങ്ങുന്നു. വിദേശരാജ്യങ്ങളുടെ ചുവടുപിടിച്ച് നമ്മുടെ നാട്ടിലും ഇപ്പോൾ ബാലാവകാശ നിയമം കർക്കശമാണ്. ബാലാവകാശ കമ്മിഷൻ തന്നെയുണ്ട് നാട്ടിൽ. മുൻകാലത്തേതിൽ നിന്നു വിരുദ്ധമായി കുട്ടികൾ വീട്ടിൽ ഏറെ സൗകര്യങ്ങളോടെയാണ് ഇപ്പോൾ വളർന്നുവരുന്നത്. ഒന്നോ രണ്ടോ കുട്ടികൾ മാത്രമാണ് മിക്ക വീടുകളിലും ഉള്ളതെന്നതിനാൽ മാതാപിതാക്കൾക്ക് അവരുടെ കാര്യത്തിൽ അമിത ഉത്ക്കണ്ഠയുമുണ്ട്. അവർക്കാവശ്യമായ സൗകര്യങ്ങൾ ഏർപ്പെടുത്തിക്കൊടുക്കുകയല്ലാതെ അവരെ നിയന്ത്രിക്കാൻ ശ്രമിക്കാറുമില്ല. അതുകൊണ്ടുതന്നെ വിദ്യാലയങ്ങളിൽ ചെറിയ തോതിൽ വഴക്കു പറഞ്ഞാൽ പോലും അത് കുട്ടികൾ ഗൗരവമായി എടുക്കുകയും കേസും വഴക്കും ആയിത്തീരുകയും ചെയ്യുന്നു. കുട്ടികളെ അധ്യാപകർ അടിച്ചുവെന്നു പറഞ്ഞ് അടുത്തകാലത്തുണ്ടണ്ടായ കേസുകൾ തന്നെ നോക്കുക. അൽപം കൂടി ഗൗരവമായ വഴക്കുപറച്ചിലുകൾ ഉണ്ടായാൽ കുട്ടികൾ ആത്മഹത്യയിൽ അഭയം തേടുകയും അധ്യാപകർ അഴിയെണ്ണേണ്ടണ്ടിവരുകയും ചെയ്യും.

മൂവാറ്റുപുഴ സ്വദേശിനി നന്ദന ആത്മഹത്യ ചെയ്ത സംഭവത്തിൽ പ്രതിസ്ഥാനത്ത് പ്രിൻസിപ്പലായിരുന്നു. ബാഗിൽ നിന്ന് ഒരു കത്ത് കിട്ടിയതിന്റെ പേരിൽ മറ്റ് അധ്യാപകരുടെ സാന്നിധ്യത്തിൽ ശകാരിച്ചതായിരുന്നു പ്രകോപനം. പ്രിൻസിപ്പൽ സസ്പെൻഷനിലായി. കേസിലുമായി. ഇങ്ങനെയുള്ള സംഭവങ്ങൾ ഉണ്ടാകുന്നതിനാൽ അധ്യാപകർ എവിടെയും കണ്ണടയ്ക്കുന്ന സ്ഥിതിയായി.

മുമ്പ് കോളജ് വിദ്യാഭ്യാസത്തിന്റെ ഭാഗമായിരുന്ന പ്രീഡിഗ്രി കോഴ്സ് വേഷം മാറി ഹയർ സെക്കൻഡറി ആയി മാറിയതോടെ സ്കൂളുകളിലെ അന്തരീക്ഷവും മാറിയി

ട്ടുണ്ട്. എല്ലാവരെയും വിജയിപ്പിക്കുന്ന കാലമായതിനാലും സീറ്റ് ആവശ്യത്തിലേറെ ഉള്ളതിനാലും പത്താം ക്ലാസ് കഴിയുന്ന എല്ലാവരും ഹയർ സെക്കൻഡറി കോഴ്സിനെത്തുന്നു. ഇവരിൽ വലിയൊരു പങ്ക് സ്കൂളിൽ തന്നെ പ്രശ്നകാരികളായി മാറുന്നു. ഇവരെ നിയന്ത്രിക്കാൻ കഴിയാത്തതുകൊണ്ടുതന്നെ യഥാർഥത്തിൽ പഠന തൽപരരായ വിദ്യാർഥികളെയും അതു ബാധിക്കുന്നു.

ഹയർ സെക്കൻഡറിയിൽ കടുത്ത ശിക്ഷ പാടില്ലെന്നു സർക്കാർ ഉത്തരവ് ഇറക്കിയിട്ടുമുണ്ട്. വിദ്യാർഥികളിലെ അച്ചടക്കരാഹിത്യവും എതിർലിംഗക്കാരോടുള്ള സ്നേഹബന്ധങ്ങളും സ്കൂളുകളിൽ പ്രശ്നം സൃഷ്ടിക്കുന്നുണ്ടെങ്കിലും ശിക്ഷാ നടപടികൾ വിദ്യാർഥികളുടെ വ്യക്തിത്വ ബോധത്തിന് ഹാനിയുണ്ടാക്കുന്നതായും ചിലരെങ്കിലും ആത്മഹത്യയിലേക്ക് നയിക്കപ്പെടുന്നതായും ഈ ഉത്തരവിൽ നിരീക്ഷിക്കുന്നു.

ഇതോടെ അധ്യാപകർക്ക് ഇടപെടാനും തിരുത്താനുമുള്ള അവസരം പൂർണമായി ഇല്ലാതായി. ഞാനെന്തിന് ആവശ്യമില്ലാത്ത കാര്യത്തിൽ ഇടപെട്ട് തടികേടാക്കണം എന്ന് അവർ ചിന്തിച്ചാൽ കുറ്റംപറയാനാവാത്ത അവസ്ഥ. അതിനാൽ സ്കൂളിലായാലും കോളജിലായാലും അധ്യാപകർ ഇന്ന് കാഴ്ചക്കാരുടെ റോളിൽ മാത്രമാണ്. തുടക്കത്തിലേ പരിഹരിക്കാവുന്ന പല പ്രശ്നങ്ങളും ദുരന്തങ്ങളിലേക്കെത്തുകയാണ്. കോട്ടയം എസം.എം.ഇ.യിലുണ്ടായ തീകൊളുത്തി മരണം പോലെയുള്ള സംഭവങ്ങൾ ആവർത്തിക്കപ്പെടുന്നത് ഈ അവസ്ഥ മൂലമാണ്.

കണ്ണൂർ ജില്ലയിലെ പൈസക്കരി ദേവമാതാ കോളജിലെ ഒന്നാം വർഷ ബി.ബി.എ. വിദ്യാർഥിനി ആൻ മരിയ ആത്മഹത്യ ചെയ്തത് വിവാഹം കഴിഞ്ഞ് നാലാം മാസമായിരുന്നു. 18 വയസുമാത്രമുള്ള ആൻ മരിയ ഒരു ബസ് ഡ്രൈവറോടൊപ്പം ഇറങ്ങിപ്പോവുകയായിരുന്നു. ബസ് യാത്രയിലുണ്ടായ പ്രണയം. തിരിച്ചറിവില്ലാത്ത പ്രായത്തിലുണ്ടണ്ടായ ഒരു അപഭ്രംശം. ജീവിതയാഥാർഥ്യങ്ങളുമായി പൊരുത്തപ്പെടാനാവാതെ വന്നപ്പോൾ ആ കുട്ടി ഒരുപക്ഷേ ആത്മഹത്യയിൽ അഭയം തേടിയതാവും. മുമ്പൊക്കെ ഇങ്ങനെയുള്ള പ്രണയങ്ങൾ കൂട്ടുകാർ വഴിയൊക്കെ അധ്യാപകരും രക്ഷിതാക്കളും അറിയുകയും കാര്യങ്ങൾ ബോധ്യപ്പെടുത്തി പഠനവഴിയിലേക്ക് തിരിച്ചുവിടുകയും ചെയ്യുമായിരുന്നു. എന്നാൽ ഇന്ന് അതിന് ആരും തുനിയുന്നില്ല.

കോന്നി സ്വദേശിനികളായ മൂന്നു വിദ്യാർഥിനികൾ വീടു വിട്ടിറങ്ങുകയും പിന്നീട് ദുരൂഹ സാഹചര്യത്തിൽ റെയിൽ പാളത്തിൽ മരിച്ചുകിടക്കുകയും ചെയ്തത് രണ്ടുവർഷം മുമ്പാണ്. പഠനത്തിൽ മികവു പുലർത്തിയിരുന്ന കുട്ടികൾ പെട്ടെന്ന് പഠനത്തിൽ പിന്നോട്ടുപോയതെന്തുകൊണ്ട് എന്ന് അന്വേഷിച്ചിരുന്നുവെങ്കിൽ ഒരു പക്ഷേ ആ ദുരന്തം ഒഴിവാക്കാമായിരുന്നു. പക്ഷേ അതിനു സാധിക്കാത്തവണ്ണം ഗുരുശിഷ്യ ബന്ധത്തിലും വിള്ളൽ വീണിരിക്കുന്നു.

ഗുരുക്കൻമാരുടെ നിലവാരവും താണുപോയിട്ടുണ്ട്. വിദ്യാർഥികളോട് പകപോക്കുന്ന തലത്തിലേക്ക് അതു താണു. വട്ടിയൂർക്കാവ് പോളിടെക്നിക് പാർട് ടൈം വിദ്യാർഥി വിനു ആത്മഹത്യ ചെയ്ത കേസ് അധ്യാപക – വിദ്യാർഥി ബന്ധം എത്രത്തോളം തരംതാണിരിക്കുന്നു എന്നതിന്റെ ഉദാഹരണമാണ്. ഈ കേസിൽ രണ്ടാം പ്രതിയും വകുപ്പു മേധാവിയുമായ സിറിയക് ജോസിനു രണ്ടുവർഷം കഠിന തടവും 50000 രൂപ പിഴയും ആണ് വിചാരണ കോടതി വിധിച്ചത്. ഒന്നാം പ്രതിയും അധ്യാപികയുമായ സുഹറാ ബീവിക്ക് ഒരു ലക്ഷം രൂപ പിഴയും നല്ലനടപ്പുമായിരുന്നു ശിക്ഷ. രോഗബാധിതയാണെന്നതിനാലാണ് പിഴയിൽ മാത്രം ശിക്ഷ ഒതുക്കിയത്. വ്യക്തിപരമായ പ്രശ്നത്തിന്റ പേരിൽ ഇരുവരും ചേർന്ന് വിനുവിനെ പരീക്ഷ എഴുതാൻ പോലും അനുവദിച്ചില്ല. ആറ്റിങ്ങൽ പോളിടെക്നിക് പ്രിൻസിപ്പൽ വട്ടിയൂർക്കാവ് പോളിടെക്നിക് പ്രിൻസിപ്പലിന് വിനുവിന്റെ കയ്യിൽ കത്ത് കൊടുത്തുവിട്ടിരുന്നു. ഈ കത്ത് സിറിയക് ചോദിച്ചിട്ടു കൊടുത്തില്ലന്നതാണ് പീഡന കാരണമെന്ന് പൊലീസ് പറയുന്നു. ഹൈക്കോടതിയിൽ നിന്ന് വരെ ഉത്തരവ് എത്തിച്ചിട്ടും വിനുവിനെതിരായ പീഡനം തുടർന്നു. ഒടുവിൽ കോഴ്സ് തുടരാനാവില്ലെന്നു മനസ്സിലാക്കി വിനു ആത്മഹത്യയിൽ അഭയം തേടി.

ഏറ്റവും ഒടുവിൽ പാമ്പാടി നെഹ്റു കോളജിൽ ജിഷ്ണു പ്രണോയ് എന്ന വിദ്യാർഥി ആത്മഹത്യ ചെയ്തത് (അതോ കൊലപാതകമോ) മാനേജ്മെന്റിന്റെ നിർദേശപ്രകാരം അധ്യാപകരും പ്രിൻസിപ്പലും കൂടി ചേർന്നു നടത്തിയ കോപ്പിയടി നാടകത്തെത്തുടർന്നാണെന്ന് പൊലീസ് ആരോപിക്കുന്നു. അതായത് വിശുദ്ധമായ ഒരു ബന്ധം എവിടെയോ നഷ്ടമായിരിക്കുന്നു. അതിന് കുറ്റം വിധിക്കേണ്ടണ്ടത് ഏതെങ്കിലും വ്യക്തിയെ മാത്രമെടുത്തല്ല. സമൂഹത്തെ ഒന്നാകെയാണ്. അറവുശാലയിലേക്ക് മാടുകളെ തെളിച്ചുകൊണ്ടുപോകുന്നതുപോലെ കുട്ടികളെ എൻട്രൻസ് കോച്ചിങ് സെന്ററിലേക്ക് നട തള്ളുന്ന മാതാപിതാക്കൾ, എൻട്രൻസ് എന്ന വൻ കച്ചടത്തിലൂടെ കൊഴുക്കുന്ന നടത്തിപ്പുകാർ, കന്നുകാലിത്തൊഴുത്തിലേക്കു പോലും കുട്ടികളെ എത്തിച്ചുകൊടുക്കുന്ന ഏജന്റുമാർ, എല്ലാം കണ്ടിട്ടും കണ്ടില്ലെന്നു നടിക്കുന്ന സർക്കാരും കോടതികളും. ഇവരെല്ലാം കൂടി ഈ കുഞ്ഞുങ്ങളെ കുരുതി കൊടുക്കുമ്പോൾ ആര് ആരെയാണ് കുറ്റപ്പെടുത്തുക.

വിദേശരാജ്യങ്ങളിലും മറ്റും കുട്ടികളുടെ അഭിരുചിക്കനുസരിച്ച് ചെറുപ്പത്തിലേ തിരിഞ്ഞുപോകാനുള്ള അവസരമുണ്ട്. അവിടെ ഉന്നത വിദ്യാഭ്യാസത്തിന് അതിനനുസരിച്ചുള്ള മികവുണ്ട്. പുതിയ ഗവേഷണങ്ങൾ,

ലോകത്തിനു വേണ്ട പുതിയ കണ്ടുപിടിത്തങ്ങൾ ഒക്കെ അവിടുണ്ടാകുന്നു. ഇവിടെ എല്ലാവരെയും ഡോക്ടർമാരും എൻജിനീയർമാരും ആക്കാൻ പരിശ്രമിച്ച് ഒടുവിൽ ബഹുഭൂരിപക്ഷവും ഒന്നുമല്ലാതായിത്തീരുന്നു. എൻജിനീയറിങ് പഠനം പൂർത്തിയാക്കിയ ശേഷം ക്ലറിക്കൽ ടെസ്റ്റ് എഴുതുന്നവരാക്കി ഒരു തലമുറയെ മാറ്റുന്ന നമ്മുടെ വിദ്യാഭ്യാസ പരീക്ഷണം കേട്ടാൽ വിദേശത്തുള്ളവർ മൂക്കത്തു വിരൽ വയ്ക്കും. പക്ഷേ നമുക്കതൊന്നും പ്രശ്നമല്ലല്ലോ. വായിൽ കൊള്ളാത്ത കാര്യങ്ങൾ പറയുകയും ഒന്നും ചെയ്യാതിരിക്കുകയും ആണല്ലോ നമ്മുടെ വിപ്ലവം.

അധര വിപ്ലവം അരങ്ങുതകർക്കുമ്പോൾ പത്താംക്ലാസിലെത്തുമ്പോഴേ കഞ്ചാവിന്റെയും ലഹരിമരുന്നിന്റെയും ലോകത്തേക്ക് പിച്ചവച്ചു നടത്തപ്പെടുകയാണ് നമ്മുടെ കുഞ്ഞുങ്ങൾ. ഹയർ സെക്കൻഡറിയിലേക്കും അതിനു മുകളിലേക്കും എത്തുമ്പോഴേക്കും അവർ ലഹരിമരുന്നിന്റെ മായികലോകത്ത് അകപ്പെട്ടുകഴിയും. ബോധവൽക്കരണം എന്നൊക്കെ പറഞ്ഞ് സർക്കാരും മറ്റ് ഏജൻസികളും വൻതോതിൽ പണം മുടക്കുന്നുണ്ടെങ്കിലും ലഹരിമരുന്നു മാഫിയ കേരളമെമ്പാടും പിടിമുറുക്കുകയാണ്. ഇവരുടെ ആദ്യത്തെ ഇരകളായി നമ്മുടെ കുഞ്ഞുങ്ങൾ മാറുന്നു. പിന്നീട് അവർതന്നെ പണത്തിനായി ലഹരിമരുന്ന്, കഞ്ചാവ് കടത്തുകാരായും മാറുന്നതിന്റെ ഉദാരണങ്ങൾ എത്രവേണമെങ്കിലുമുണ്ട്.

പറഞ്ഞ് കാടുകയറിയിട്ടു കാര്യമില്ല. കേരളത്തിന്റെ വിദ്യാഭ്യാസ മേഖലയിൽ അടിസ്ഥാനപരമായ പരിഷ്കരണം ആവശ്യമായിരിക്കുന്നു. പലതിലും ഒന്നാംസ്ഥാനം അവകാശപ്പെടുന്ന നമുക്ക് കേരളത്തിന്റെ വിദ്യാഭ്യാസ മേഖലയെയും സമഗ്രമായി പരിഷ്കരിക്കാൻ കഴിയണം. സദുദ്ദേശ്യത്തോടെ കൊണ്ടുവരുന്ന പല പരിഷ്കാരങ്ങളും വിവേചന ബുദ്ധിയില്ലാതെ പ്രയോഗിക്കുകയും അടിസ്ഥാന ലക്ഷ്യത്തെ തന്നെ തകർക്കുകയും ചെയ്യുന്ന സ്ഥിതിയുണ്ട്. കുട്ടികളുടെ ഓർമശക്തിയെ മാത്രം പരീക്ഷിക്കുന്ന പരീക്ഷാരീതി പരിഷ്കരിക്കുന്നതിന്റെ ഭാഗമായി കൊണ്ടുവന്ന ഇന്റേണൽ അസസ്മെന്റിന്റെ ഇന്നത്തെ അവസ്ഥ നോക്കുക. ലോ അക്കാദമിയിൽ സമരം ചെയ്ത വിദ്യാർഥികൾ ഉന്നയിച്ച പ്രധാന പരാതിയിലൊന്ന് മുഖം നോക്കി ഇന്റേണൽ മാർക്ക് ദാനം ചെയ്യുന്ന രീതിയാണ്. കുട്ടികളെ നിരന്തരമായി നിരീക്ഷിച്ച് അവരുടെ പ്രവർത്തനങ്ങൾ പഠിച്ച് അവരുടെ മികവിനനുസരിച്ച് മാർക്ക് കൊടുക്കുക എന്ന സദുദ്ദേശ്യത്തോടെ കൊണ്ടുവന്നതാണ് ഇന്റേണൽ അസസ്മെന്റ്. എന്നാൽ ഇന്ന് ആരോപണങ്ങളെ ഭയന്ന് ഏതാണ്ട് മുഴുവൻ മാർക്കും ദാനം ചെയ്യുന്ന സ്ഥിതിയുമുണ്ട്. പകപോക്കലിനായി മാർക്ക് കുറച്ചാലും പ്രശ്നം ഒഴിവാക്കാനായി മാർക്ക് ദാനം ചെയ്താലും ഫലം ഒന്നും തന്നെ. ലക്ഷ്യം അട്ടിമറിക്കപ്പെടുന്നു.



യഥാർഥത്തിൽ വേണ്ടത് അടിസ്ഥാനതലം മുതലുള്ള പൊളിച്ചെഴുത്താണ്. അക്ഷരമറിയാത്തവർ പോലും പത്താംക്ലാസ് വിജയിച്ചിറങ്ങുന്നത് സമൂഹത്തിന് എന്തു ഗുണമാണ് ചെയ്യുക. എല്ലാവരും എൻജിനീയർമാരും ഡോക്ടർമാരും ആകുന്ന ഒരു സമൂഹത്തിന് മുന്നോട്ടു പോകാനാവില്ല. ഓരോരുത്തരും അവരവരുടെ കഴിവിനനുസരിച്ചുള്ള മേഖല തിരഞ്ഞെടുത്ത് മുന്നോട്ടുപോകുമ്പോഴാണ് അവർക്കും സമൂഹത്തിനും പ്രയോജനമുണ്ടാകുക. ആ രീതിയിൽ കുട്ടികളെ പ്രാപ്തരാക്കിയെടുക്കാൻ ഉതകുംവിധം നമ്മുടെ വിദ്യാഭ്യാസ മേഖല അഴിച്ചുപണിയണം. അതിനനുസരിച്ചുള്ള ദീർഘകാല നയ പരിപാടികൾ ആവിഷ്കരിക്കണം. അല്ലാതെ മാറിമാറി വരുന്ന സർക്കാരുകളുടെ നയപരിപാടികൾക്കനുസരിച്ച് പാഠ്യപദ്ധതി പരിഷ്കരിച്ചാൽ പരിഷ്കരണം ആവില്ല. അതെന്നു മനസ്സിലാക്കുന്നുവോ അന്നു മാതമേ നമ്മുടെ വിദ്യാഭ്യാസ മേഖലയിലെ അരക്ഷിതാവസ്ഥ മാറുകയും കുട്ടികൾ സ്വതന്ത്ര ബുദ്ധിയോടെ വളരുകയും ചെയ്യുകയുള്ളു.

**മേമ്പൊടി**

രാജ്യത്തെ സർവകലാശാലകളിലെല്ലാം ഗവേഷണം പൊടിപൊടിക്കുകയാണ്. ഇതിൽ കഴമ്പുള്ളതെത്ര എന്നു കണ്ടെത്താൻ ഒരു ഗവേഷണം ആവാം. അപ്പോഴറിയാം ഗവേഷണത്തിന്റെ മാഹാത്മ്യം. അധ്യാപക ജോലി കരസ്ഥമാക്കാനും ശമ്പളം കൂട്ടിക്കിട്ടാനും ഉള്ള അധിക യോഗ്യതയായി ഗവേഷണം എന്ന പദത്തിന്റെ അർഥത്തെ ഇടിച്ചുതാഴ്ത്തിക്കഴിഞ്ഞു. വിദേശത്ത് സർവകലാശാലകളിൽ നടക്കുന്ന ശാസ്ത്ര ഗവേഷണങ്ങളിൽ നിന്നാണ് പുതിയ പുതിയ കണ്ടുപിടിത്തങ്ങൾ വരുന്നത്. അവരൊക്കെ തങ്ങളുടെ ഗവേഷണഫലങ്ങൾ രാജ്യാന്തര ജേണലുകളിൽ പ്രസിദ്ധീകരിക്കുകയും നൊബേൽ പുരസ്കാരത്തിനും മറ്റും അർഹരാവുകയും ചെയ്യുമ്പോൾ നമ്മുടെ ഗവേഷകരിൽ ഭൂരിപക്ഷവും അവരുടെ പഠനങ്ങൾ പുറത്തുകാണിക്കാതെ ഡോക്ടർ എന്ന വിശേഷണം മാത്രം പേരിനൊപ്പം കൂട്ടിച്ചേർക്കുന്നു. ആ ഗവേഷണ ഫലങ്ങളിൽ 99 ശതമാനവും പുറത്തുകാണിക്കാൻ കൊള്ളാത്തതാണെന്ന് അവർക്കെങ്കിലും ഉറപ്പുണ്ട്.

# പൊതുനന്മയ്ക്കായി കൈകളിണങ്ങീടട്ടെ.



ടോംസ് ആന്റണി

വിവിധ ക്രൈസ്തവസഭകൾ തമ്മിൽ ഒന്നിച്ചു പ്രവർത്തിക്കുന്നതിനും, അഭിപ്രായ ഭിന്നിപ്പുകൾ പറഞ്ഞു തീർത്ത് കുറെക്കാര്യങ്ങളിലെങ്കിലും ഐക്യത്തി ലെത്തുന്ന തിനുമുള്ള ശ്രമങ്ങൾ തുടങ്ങിയിട്ട് വർഷ ങ്ങളായി. എന്നൊക്കെ അനൈക്യങ്ങൾ ഉണ്ടായിട്ടുണ്ടോ അന്നൊക്കെ ഐക്യത്തിനു വേണ്ടിയുള്ള തീവ്ര ശ്രമങ്ങളും ഉണ്ടായിട്ടുണ്ട്. ഇരുപതാം നൂറ്റാണ്ടിൽ ഇത്തരം ഐക്യത്തിനു വേണ്ടിയുള്ള ആവേശം പ്രകടമായിരുന്നു.

നമ്മുടെ പരിശുദ്ധ പിതാവ് ഫ്രാൻസീസ് പാപ്പാ, വിവിധ ക്രൈസ്തവസഭകൾ തമ്മിലുള്ള സംവാദ ത്തിലും, അനുരഞ്ജനത്തിലും മുന്നിൽ നിന്നും പ്രവർത്തിക്കുന്ന തിന് തീക്ഷ്ണതയോടെ നിലകൊ ള്ളുന്ന വ്യക്തിത്വമാണ്. എന്നാൽ മാർപ്പാപ്പ ഇക്കാര്യത്തിൽ കാണിക്കുന്ന താത്പര്യം താഴേക്കി ടയിലേക്ക് വേണ്ടവിധത്തിൽ എത്തിയിട്ടുണ്ടോ എന്നത് സംശയകരമാണ്.

ആശയസംഘട്ടനങ്ങളിലേയ്ക്കോ ആരാണ് വലുത് എന്ന നിലയിലുള്ള ചർച്ചയിലേയ്ക്കോ അല്ലേ എക്യുമെനിസം നീക്കേണ്ടത്. ക്രിസ്തുവെന്ന സർവ്വലോക രക്ഷകനെ വിശ്വസിക്കുന്നവരുടെ ഒത്തുചേരൽ ഈ കാലഘട്ടത്തിന്റെ അനിവാര്യതയാണ്. നമ്മേക്കാളേറെ ഈശോ അത് ആഗ്രഹിക്കുന്നുണ്ട്.

"ഈഗോ"കൾ അഴിച്ചുവച്ച് പരസ്പരം അംഗീകരി ക്കുകയും ബഹുമാനിക്കുകയും ചെയ്യുക എന്നതാണ് ആദ്യഘട്ടം. ഒന്നിച്ചുള്ള വേദികൾ ഇടവക തലങ്ങളിലും ഫൊറോന- രൂപതാ തലങ്ങളിലും ബോധപൂർവ്വം നാം രൂപപ്പെടുത്തിയെടുക്കണം. വിവിധ സഭകളിലെയും, ക്രൈസ്തവ വേദികളിലെയും, വൈദീകരുടെയും ആത്മീയ ശുശ്രൂഷകരുടെയും ദൃഢമായ ബന്ധം പ്രാദേശിക തലത്തിൽ രൂപപ്പെടണം. കുട്ടികളുടെയും, യുവജനങ്ങളുടെയും മാതാപിതാക്കളുടെയും, തൊഴി ലാളികളുടെയും സംഘടനകൾക്ക് വർഷത്തിലൊരി ക്കലെങ്കിലും ഒരു പൊതുഇടം ബോധപൂർവ്വം നാം ഉണ്ടാക്കണം. സമ്മേളനങ്ങളിലും, ആഘോഷങ്ങളിലും, അനുമോദനങ്ങളിലും പരസ്പരം പങ്കെടുക്കണം. എല്ലാവരുടെയും ആത്യന്തികലക്കും നിത്യജീവനാ ണെന്നും മാർഗ്ഗം ഈശോയാണെന്നും പരസ്പരം തിരിച്ചറിയണം.

സഭകളുടെ വിവിധാവശ്യങ്ങളും, കാലാനുസൃ തങ്ങളായ അവസരങ്ങളും മുൻനിർത്തി ക്രൈസ്തവ ഐക്യം വളർത്താനും, ക്രമീകരിക്കാനും, അവലംബി ക്കുന്ന എല്ലാ പ്രവർത്തനങ്ങളും പരിശ്രമങ്ങളുമാണ് എക്യുമെനിസം. എക്യുമെനിസത്തെ പ്രോത്സാഹി പ്പിക്കുന്ന എല്ലാ സംവിധാനങ്ങളും, വേദികളും കൂടുതൽ സടകുടഞ്ഞ് ഉയർത്തെഴുന്നേല്ക്കണം.

ക്രിസ്മസ്-ഈസ്റ്റർ പോലുള്ള പൊതുതിരുനാളു കളിൽ ഒന്നിച്ചു കൈകോർക്കുവാൻ സാധിക്കും. സാമൂഹിക പ്രശ്നങ്ങളിലും സാമൂഹിക തിന്മകൾ ക്കെതിരെയുള്ള പോരാട്ടങ്ങളിലും ഐക്യത്തിന്റെ കാഹളം നാം മുഴക്കണം. നാടിന്റെ വികസന പ്രശ്നങ്ങളിൽ, ക്രൈസ്തവരെ ഒന്നാകെ ബാധിക്കുന്ന പ്രശ്നങ്ങളിൽ എന്നിവയിലെല്ലാം ഒന്നിച്ച് ഇടപെടുവാൻ എല്ലാവർക്കും കഴിയണം. ബഹു. വൈദികരും, അല്മായനേതാക്കളും അതിന് മുൻകൈയ്യെടുക്കണം. ഇതിനായി വൈദികരുടെയും അല്മായനേതാക്കളു ടെയും സ്ഥിരം വേദികൾ എക്യുമെനിക്കൽ കമ്മറ്റി കളായി രൂപപ്പെടുത്തണം.

ആഗോള വ്യാപകമായി രാഷ്ട്രീയരംഗത്തും, സാമൂഹിക-സാംസ്ക്കാരിക രംഗത്തും ഐക്യത്തിന്റെ കാഹളം മുഴങ്ങുമ്പോൾ മതാന്തരരംഗത്തും അതിന്റെ ആക്കം വർദ്ധിച്ചേപറ്റൂ. രണ്ടാം വത്തിക്കാൻ കൗൺസി ലിനുശേഷം കത്തോലിക്കാസഭ അകത്തോലിക്കാ സഭകളുടെ സഭൈക്യപ്രവർത്തനങ്ങളിൽ ഔദ്യോഗി കമായി പങ്കുകൊള്ളുവാൻ തുടങ്ങിയിട്ടുണ്ട് എന്നത് സന്തോഷകരമാണ്. അകത്തോലിക്കാ വിഭാഗങ്ങൾ സഭകളോ, സഭാ സമൂഹങ്ങളോ ആണെന്ന് അംഗീ കരിച്ചതോടെ, വിവിധ ദൈവശാസ്ത്രസമീപനങ്ങളും, സംഹിതകളും സാധ്യമാണെന്ന് തെളിഞ്ഞു. ക്രൈസ്തവസഭകൾ യോജിച്ച് സാമൂഹ്യ-സാമ്പത്തിക- രാഷ്ട്രീയ-ജീവകാരുണ്യ മണ്ഡലങ്ങളിലൊക്കെ പ്രവർത്തിക്കേണ്ടതിന്റെ ആവശ്യകത ഇന്ന് എല്ലാ വർക്കും ബോധ്യമായിത്തുടങ്ങിയിരിക്കുന്നു. വൈദീക പരിശീലനത്തിൽ സഭൈക്യവീക്ഷണംകൈവളർത്തു വാൻ ബന്ധപ്പെട്ടവർ ശ്രമിച്ചുവരുന്നുണ്ടെങ്കിലും ഇക്കാര്യത്തിൽ കൂടുതൽ ശ്രമങ്ങൾ നടത്തിയേ തീരൂ.

കേവലം എക്യുമെനിക്കൽ സമ്മേളനങ്ങളിൽ മാത്രം നാം ഒതുങ്ങരുത്. ഒന്നിച്ച് കൈകോർത്തുള്ള കർമ്മ പദ്ധതികളും പ്രവർത്തനങ്ങളുമാണ് നമുക്കിനി വേണ്ടത്. "ഈഗോ"കൾ വിട്ട് അഭിപ്രായ വ്യത്യാസങ്ങൾ മറന്ന് ഒന്നിച്ച് ഒരു മനസ്സോടെ നമുക്ക് മുന്നേറാം. അതിനായി നമുക്ക് പ്രാർത്ഥിക്കുകയും പ്രവർത്തിക്കുകയും ചെയ്യാം.

കിഡ്സ്‌വേൾഡ്



ഉണ്ണി അമ്മയമ്പലം

# അയൽക്കാരന്റെ വിശപ്പ്



ഒരിക്കൽ മദർതെരേസ, വിശന്നിരുന്ന എട്ട് കുട്ടികൾക്ക് ഭക്ഷണവുമായി അവരുടെ വീട്ടിലെത്തി. മദർ ഭക്ഷണം വിളമ്പുന്നതിനു വേണ്ടി കുട്ടികളുടെ അമ്മയെ അത് ഏൽപ്പിച്ചു. എന്നാൽ വിശന്നിരുന്ന കുട്ടികളുടെ അമ്മ മദർ കൊണ്ടുവന്ന ഭക്ഷണം രണ്ടായി വിഭജിച്ചു. അതിൽനിന്ന് ഒരു വിഹിതമെടുത്തുകൊണ്ട് പുറത്തേക്ക് പോയി. കുറച്ചുകഴിഞ്ഞ് ആ സ്ത്രീ തിരികെ വന്നപ്പോൾ എവിടെയാണ് ഭക്ഷണവുമായി പോയതെന്ന് മദർ ചോദിച്ചു. അയൽപ്പക്കത്തു താമസിക്കുന്ന ഒരു കുടുംബത്തെ ചൂണ്ടി അവർക്കും വിശക്കുന്നു എന്ന് ആ സ്ത്രീ ഉത്തരമായി പറഞ്ഞു.

സ്വന്തം മക്കൾ വിശന്നിരുന്നപ്പോഴും അയൽക്കാരന്റെ വിശപ്പ് തിരിച്ചറിഞ്ഞ ആ സ്ത്രീയെ നമുക്ക് മറക്കാൻ കഴിയുമോ. യേശു പറഞ്ഞതും അതുതന്നെയല്ലേ. നിന്നെപ്പോലെ നിന്റെ അയൽക്കാരനെയും സ്നേഹിക്കുക. "നിങ്ങൾ സഹോദരതുല്യം സ്നേഹിപ്പിൻ. പരസ്പരം ബഹുമാനിക്കുന്നതിൽ മുന്നേറുവിൻ. അരൂപിയിൽ ജ്വലിക്കുന്നവരായി കർത്താവിനെ സേവിക്കുവിൻ. ദൈവജനത്തിന്റെ ആവശ്യങ്ങളിൽ അവരെ സഹായിക്കുവിൻ" (റോമ. 12:10).



## വത്തിക്കാൻ സ്ഥാനപതിക്ക് സ്വീകരണം

ഇന്ത്യയിലെ പുതിയ വത്തിക്കാൻ സ്ഥാനപതി ആർച്ചുബിഷപ്പ് ജാംബത്തിസ്തി ദി കാത്രോ തിരുമേനിയെ ഡൽഹിയിൽ CBCI പ്രസിഡന്റ് കർദ്ദിനാൾ മാർ ബസേലിയോസ് ക്ലിമീസ് കാതോലിക്കാബാവായുടെ നേതൃത്വത്തിൽ സ്വീകരിച്ചപ്പോൾ സീറോ മലബാർ സഭാ മേജർ ആർച്ചുബിഷപ്പ് കർദ്ദിനാൾ മാർ ജോർജ് ആലഞ്ചേരി, ഡൽഹി ആർച്ചുബിഷപ്പ് അനിൽകൂട്ടോ, ഫരിദാബാദ് ബിഷപ്പ് മാർ കുര്യാക്കോസ് ഭരണിക്കുളങ്ങര, ഡൽഹി-ഗുഡ്ഗാവ് ബിഷപ്പ് ജേക്കബ് മാർ ബർണബാസ് CBCI സെക്രട്ടറി ജനറൽ ബിഷപ്പ് തിയഡോർ മസ്ക്കരേനാസ് എന്നിവർ സമീപം

RNI Licence No. 5675/1960
Registered-Postal Reg. No. KL/TV(N)/284/2015-2017
Date of Publication 28-02-2017 Posting Date 28 FEBRUARY 2017

Christavakahalam Monthly MARCH 2017
Annual Subscription Rs. 150/-
Single Copy Rs. 15/-



Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com